# അംബരീഷചരിതം

കഥകളി

---

സുഗമം വ്യാഖ്യാനം

~~~~~~~~

എ. കൃഷ്ണപ്പിഷാരോടി

---

പ്രകാശകൻ

എം. പത്മനാഭപ്പണിക്കർ

[illegible]മാന്മാർ

[illegible] പ്രസ്സ്

തിരുവനന്തപുരം.

1091

---

പകർപ്പവകാശം വ്യാഖ്യാതാവിന്
~~~~~~~~

# അവതാരിക.

---

## കഥകളി.

കഥകളികാണാത്തവരോ അതിന്റെ ആകപ്പാടെയുള്ള സ്വരൂപം നിശ്ചയമില്ലാത്തവരോ ഈ പുസ്തകം വായിക്കുന്നവരിൽ ആരുംതന്നെ ഉണ്ടാവാൻ വഴിയില്ലെന്നു് എനിക്കറിയാം. എങ്കിലും കഥകളിക്കു് അടിസ്ഥാനമായിട്ടുള്ള വിഷയങ്ങൾ ഏതെല്ലാമെന്നു നിരൂപണംചെയ്യുമ്പോൾ അതിന്റെ ചടങ്ങുകളിലും സ്വരൂപത്തിലും അത്യവസാനം നല്ലവണ്ണം ഒന്നു നോക്കിക്കാണേണ്ടതായിട്ടാണിരിക്കുന്നതു്. ഒന്നാമതായി ചടങ്ങുകളുടെ സ്ഥിതിതന്നെ നോക്കാം. ആദ്യം 'ശുദ്ധമദ്ദളം' എന്നുപറയുന്ന വാദ്യം പ്രധാനമായി അടങ്ങുന്നു് ഒരു 'കേളി' നടത്തുന്നു. അതിന്റെ അവസാനത്തിൽ രംഗസ്ഥലം മുഴുവനും തിരശ്ശീലപിടിച്ചു മറയ്ക്കുകയും വാദ്യക്കാർ അതിന്നകത്തായിരുന്നുകൊണ്ടും പാട്ടുകാർ രാഗംപാടിത്തുടങ്ങുകയും ചെയ്യുന്നു. അതോടുകൂടിതന്നെ നടന്മാരിൽ (വേഷക്കാരിൽ) ചിലർ തലയിൽ ഒരു 'കച്ച' മാത്രം കെട്ടി തിരശ്ശീലയ്ക്കകത്തു നിന്നു ചില 'വായ്ത്താരി' പറഞ്ഞുംകൊണ്ടു താളത്തിനൊപ്പിച്ചു നൃത്തം തുടങ്ങുന്നു. ഈ ഭാഗത്തിന് 'തോടയം' എന്നാണു് പേർ പറഞ്ഞുവരുന്നതു്. ആ നൃത്തംകഴിഞ്ഞു നടന്മാർ പോയാൽ പാട്ടുകാർ 'വന്ദനശ്ലോകങ്ങൾ ചൊല്ലുകയായി. അതിന്റെ അവസാനത്തിൽ അന്നു് ആടാൻ നിശ്ചയിച്ച കഥയിലെ ആദ്യത്തെ ശ്ലോകം ചൊല്ലുകയും രണ്ടിൽ ചുരുങ്ങാതെ വേഷങ്ങൾ അരങ്ങത്തു വരുകയും ക്രമത്തിൽ തിരശ്ശീലമാററുകയും ചെയ്യുന്നു. പിന്നെ അവർ അരങ്ങത്തുനിന്നു പോകുന്നതുവരെയുള്ള ഭാഗത്തിനു 'പുറപ്പാടു്' എന്നാണു പേർ. പുറപ്പാടിൽ അഭിനയിക്കേണ്ട മുദ്രകളൊ യാതൊന്നും ഇല്ലെന്നുതന്നെ പറയാം. കണ്ണും പുരികവും പലതരത്തിലും ഇളക്കി സ്വാധീനമുണ്ടെന്നു കാണിക്കയല്ലാതെ ഒരു രസത്തിന്റെ അംശംപോലും നടിക്കേണ്ടതോ കൈകൾ തിരിച്ചും മറിച്ചും കളിപ്പിക്കുകയല്ലാതെ മുദ്രകളുടെ രീതിയിൽ കാണിക്കേണ്ടതോ ഈ അവസരത്തിലില്ല. പലവിധത്തിലും നൃത്തം ചെയ്യുകയാണു പുറപ്പാടിൽ പ്രധാനമായിട്ടുള്ളതു്. ആ നൃത്തത്തിന്റെ അവസാനത്തിൽ അട്ടത്തരംഗത്തിൽ പ്രവേശിക്കുന്ന കഥാപാത്രത്തിന്റെ പേർ മാത്രം എന്നാൽ—'അംബരീഷൻ' എന്ന ഒരു രാജാവുണ്ടായിരുന്നു എന്നുമാത്രം കാണിച്ചു രംഗത്തിൽനിന്നു് ആ വേഷങ്ങൾ പോകുന്നു. ഈ മുദ്ര കാണിക്കുന്നതു പുറപ്പാടിലെ പ്രധാനവേഷം മാത്രവുമാണു്. ഈ പ്രധാനവേഷം 'പച്ച' തന്നെയായിരിക്കും, അല്ലാതെ 'കത്തി'യോ 'താടി'യോ മറെറാ ആവില്ല. പുറപ്പാടുതുടങ്ങുന്നതോടുകൂടി നൃത്തത്തിന്നു മോടിയും ഗാംഭീര്യവും ഉണ്ടാക്കുവാൻ പ്രധാനമാക്കി വെച്ചിട്ടുള്ള 'ചെണ്ട'യും മററുവാദ്യങ്ങളും

ചേൎത്തു പ്രയോഗിച്ചുതുടങ്ങും. പുറപ്പാടുകഴിഞ്ഞാൽ വാദ്യക്കാരും പാട്ടുകാരും വീണ്ടും രംഗത്തിലേക്കു കയറിനിന്നു് അവരുടെ പ്രയോഗസാമൎത്ഥ്യം പ്രകടിപ്പിക്കയായി. ഈ ഭാഗത്തിനുള്ള പേർ 'മേളപ്പദം' എന്നാണു്. ഏതു കഥയിലും മേളപ്പദത്തിൽ ചൊല്ലാനുള്ള പാട്ടു് 'മഞ്ജുതരകുഞ്ജതലകേളിസദനേ' എന്ന അഷ്ടപദിയിലെപ്പദം തന്നെയുമാണു്. മേളപ്പദം കഴിഞ്ഞാൽ പിന്നെയും അവർ രംഗത്തിന്റെ പിൻഭാഗത്തേക്കു മാറിനിൽക്കയും തിരശ്ശീലകൊണ്ടു രംഗം മറക്കുകയും ചെയ്യുന്നു. പിന്നെ മുറക്കു കഥ തുടങ്ങുകയായി. ഇതാണു കഥകളിയുടെ ആരംഭത്തിൽ എല്ലാററിന്നും പൊതുവായുള്ള ചടങ്ങിന്റെ ചട്ടം.

കഥ തുടങ്ങിയാൽപിന്നെ എല്ലാ വേഷങ്ങൾക്കും അതാതു പ്രകൃതത്തിന്നനുസരിച്ചു അഭിനയങ്ങളും മുദ്രകളും നൃത്തങ്ങളും ഉണ്ടായിരിക്കുന്നതാണു്. സ്ത്രീവേഷത്തിന്റെ ആട്ടത്തിൽ ചെണ്ടപ്രയോഗമില്ല. പ്രധാനവേഷക്കാർ ഉദ്യാനവൎണ്ണനം, വനവൎണ്ണനം, സ്വൎഗ്ഗവൎണ്ണനം, കൈലാസോദ്ധാരണം മുതലായതു ഗ്രന്ഥകാരൻ പറഞ്ഞിട്ടില്ലെങ്കിലും ഓരോരോ പ്രകൃതം അനുസരിച്ചു് അഭിനയിക്കാറുണ്ടു്. അതുപോലെതന്നെ 'കിമിന്ദുഃകിംപത്മം കിമുമുകുരബിംബം കിമുമുഖം' ഇങ്ങനെ തുടങ്ങീട്ടുള്ള ചില പ്രസിദ്ധശ്ലോകങ്ങളും ആടിവരാറുണ്ടു്. മിക്കതും ആ വക അഭിനയങ്ങളെക്കൊണ്ടാണു് വേഷക്കാരന്റെ യോഗ്യത മററുള്ളവർ നോക്കുക പതിവുള്ളതും. ഓരോരസത്തിന്നും പാത്രങ്ങളുടെ സ്വഭാവഭേദത്തിന്നും അനുഗുണമായി പലമാതിരി വേഷങ്ങളും കഥകളിയിൽ ഉണ്ടെങ്കിലും പ്രധാനപാത്രങ്ങളുടെ വേഷം പ്രായേണ പച്ചയോ കത്തിയോ ആയിരിക്കുന്നതാണു്.

ഇനി കഥകളിഗ്രന്ഥങ്ങളുടെ ആകപ്പാടെയുള്ള സ്വരൂപം നോക്കാം.— ഈ ഇനത്തിൽ പെട്ട എല്ലാ ഗ്രന്ഥങ്ങളും നിൎമ്മിച്ചിട്ടുള്ളതു ശ്ലോകങ്ങളും പദങ്ങളും (പാട്ടുകൾ) ഇടകലൎന്നിട്ടുള്ള ഒരു സ്വരൂപത്തിലാണു്. ചിലതിൽ ഈ രണ്ടുവക പദ്യങ്ങൾക്കു പുറമേ ദണ്ഡകങ്ങളുംകൂടി ഉണ്ടായെന്നു വരും. എന്നാൽ വൃത്തനിബന്ധമില്ലാത്ത വെറും വാക്യങ്ങളോ ചൂൎണ്ണികകളോ ഒരു കഥകളി ഗ്രന്ഥത്തിലും കാണുന്നതല്ല. ക്രമത്തിലുള്ള കഥാഗതി കാണിക്കുന്നതെല്ലാം കവി സ്വന്തം വാക്കായി ശ്ലോകത്തിൽ കഴിച്ചു കഥാപാത്രങ്ങൾ തമ്മിൽ നടന്നിട്ടുള്ള സംഭാഷണങ്ങളോ അവരുടെ വിചാരങ്ങളോ അതാതു പാത്രങ്ങളുടെ വാക്കായിത്തന്നെ പദങ്ങളുടെ സ്വരൂപത്തിൽ നിൎമ്മിച്ചിരിക്കും. സാഹിത്യവിഷയത്തിൽ രസാലങ്കാരങ്ങളെ പുഷ്ടിപ്പെടുത്തുന്നതിലെന്നപോലെ സംഗീതവിഷയത്തിൽ കഥാപാത്രങ്ങളുടെ തരവും പ്രകൃതവും അനുസരിച്ചു് അതാതു രസങ്ങൾക്കു യോജിച്ച രാഗങ്ങളും പദങ്ങളുടെ മേളങ്ങളും ചേൎത്തിണക്കി പുഷ്ടി വരുത്തുന്നതിലും കവി പ്രത്യേകം മനസ്സിരുത്തേണ്ടതായിട്ടാണു് കഥകളിയുടെ സ്വഭാവം ഇരിക്കുന്നതു്. ഈ ഗുണം തികഞ്ഞിട്ടുള്ള ഗ്രന്ഥങ്ങൾ എണ്ണത്തിൽ വളരെച്ചുരുക്കമാണെങ്കിലും അതുള്ള ഗ്രന്ഥങ്ങളെ മാത്രമേ അഭിജ്ഞന്മാർ ഉത്തമനിലയിൽ ഗണിച്ചു വരുന്നുള്ളു. ഇത്രയും സംഗതികൾ മനസ്സിൽവെച്ചുംകൊണ്ടു ഈ ദൃശ്യകാവ്യരീതിയുടെ ഉൽപത്തിക്കാലത്തു മലയാളത്തിലുണ്ടായിരുന്ന മററു ചില ദൃശ്യകാവ്യവിശേഷങ്ങളും

ഇതും തമ്മിൽ കൂട്ടിയിണക്കിനോക്കിയാൽ കഥകളി വന്നുകൂടീട്ടുള്ളവഴി കണ്ടുപിടിപ്പാൻ അധികം പ്രയത്നം വേണ്ടിവരുന്നതല്ല.

ചാക്യാന്മാർ ആടിവരുന്ന 'കൂടിയാട്ടം' എന്ന സംസ്കൃതനാടകാഭിനയം' അഷ്ടപദിയാട്ടം, കൃഷ്ണനാട്ടം ഇങ്ങനെ മൂന്നുതരം ദൃശ്യകാവ്യങ്ങളാണ് കഥകളിയുടെ ആരംഭകാലത്തു കേരളത്തിൽ ഉൽകൃഷ്ട ദൃശ്യകാവ്യങ്ങളുടെ നിലയിൽ നടപ്പുണ്ടായിരുന്നത്. ഇതിൽ അഷ്ടപദിയാട്ടവും കൃഷ്ണനാട്ടവും നൃത്തപ്രധാനങ്ങളും കൂടിയാട്ടം നാട്യപ്രധാനവുമാണ്. ഗ്രന്ഥസ്വരൂപത്തെപ്പററിയേടത്തോളവും അഷ്ടപദിയാട്ടത്തിന്നും കൃഷ്ണനാട്ടത്തിന്നും തമ്മിൽ പറയത്തക്ക വ്യത്യാസമൊന്നുമില്ല. ശ്ലോകങ്ങളും പദങ്ങളും ഇടകലൎന്ന രൂപം തന്നെയാണ് രണ്ടിന്നും ഉള്ളത്. പദങ്ങളിലെ ചരണങ്ങളുടെ സംഖ്യമാത്രം കൃഷ്ണനാട്ടത്തിൽ ചിലേടത്തു കുറച്ചിട്ടുണ്ട് എന്നേയുള്ളു. രണ്ടു ഗ്രന്ഥങ്ങളും മുഴുവൻ സംസ്കൃതഭാഷയിലാണ്. കഥകളിയിൽ ഭാഷ മണിപ്രവാളരീതിയോ മലയാളം തന്നെയോ സംസ്കൃതം തന്നെയോ ഇഷ്ടംപോലെയാകാമെന്നു വെച്ചു. അത്രമാത്രമേ ആട്ടക്കഥയിൽ ആകൃതിക്കു ഭേദം ചെയ്തിട്ടുള്ളു. എന്നാൽ ശ്ലോകങ്ങൾ മിക്കതും സംസ്കൃതവും പദങ്ങൾ മിക്കതും മണിപ്രവാളവുമായിട്ടാണ് കഥകളിഗ്രന്ഥങ്ങളിൽ അധികവും ഉണ്ടായിട്ടുള്ളത്. കഥകളിയിലെ നൃത്തനിയമനത്തിന്നുള്ള അടിസ്ഥാനവും അഷ്ടപദിയും കൃഷ്ണനാട്ടവും തന്നെയാണ്. പക്ഷേ ആ വിഷയത്തിൽ പലതരത്തിലും പരിഷ്കാരങ്ങൾ വരുത്തി കണ്ടാലറിയാത്തവിധം മാററം ചെയ്തിട്ടുണ്ട്. ഈ പരിഷ്കാരരീതികൾക്കാണ് 'കല്ലടിക്കോടൻ' സമ്പ്രദായമെന്നും 'കപ്പിളിങ്ങാടൻ' സമ്പ്രദായമെന്നും രണ്ടു തരത്തിലുള്ള വകഭേദങ്ങളും ഉണ്ടായിട്ടുള്ളത്.

വേഷങ്ങളുടെ മട്ടും അഭിനയരീതിയും കൈമുദ്രകളും മററു സകല ചടങ്ങുകളും കൂടിയാട്ടം എന്ന നാടകാഭിനയത്തിന്റെ ഒരു നേർ പകൎപ്പാണെന്നുതന്നെ പറയാം. കൂടിയാട്ടത്തിന്റെ ആരംഭത്തിൽ മിഴാവിന്മേൽ 'കേളി' കൊട്ടിവരുന്നതു കഥകളിയിൽ ശുദ്ധമദ്ദളത്തിന്മേലാക്കിയെന്നേ ഉള്ളു. കൂടിയാട്ടത്തിലെ നാന്ദിക്കു മുമ്പായി നടന്മാരെല്ലാംകൂടി അവരുടെ കുലദൈവങ്ങളെയും നാട്യശാസ്ത്രകൎത്താക്കന്മാരായ ആചാൎയ്യന്മാരെയും പല ചടങ്ങുകളോടുംകൂടി വന്ദിക്കുന്നതിന്നു പകരമായിട്ടുള്ളതാണ് കഥകളിയിലെ തോടയം. പക്ഷേ കൂടിയാട്ടത്തിൽ ഈ വന്ദനം അണിയറയിൽ വെച്ചാണ് കഴിച്ചു വരുന്നത്. കഥകളിയിലെ തോടയം അരങ്ങത്തു തിരശ്ശീലക്കുള്ളിൽ വെച്ചാണ് എന്നൊരു ഭേദം ചെയ്തിട്ടുണ്ട്. ഈ ഭേദത്തിന്നും ചില കാരണങ്ങളില്ലെന്നില്ല. കൂടിയാട്ടത്തെ ഒരു നാടകാഭിനയത്തിന്റെ നിലയിൽ മാത്രമായിട്ടല്ല ജനങ്ങൾ കരുതിവന്നിരുന്നത്. ഈശ്വരപ്രീതിക്കും സന്തതി, സമ്പത്തു മുതലായതിന്നും കാരണമായ ഒരു മംഗളകൎമ്മമാണെന്നുള്ള മാഹാത്മ്യവും കൂടി അതിന്നു കൊടുത്തിട്ടുണ്ട്. ചാക്യാരുടെ മുടി കണ്ടു തൊഴുതുപോവാനായി കൂടിയാട്ടവും കൂത്തും കാണ്മാൻ വരുന്നവർ ഇക്കാലത്തും വളരെ ദുർല്ലഭമായിട്ടില്ല. അതിനാൽ ആ വക മംഗളകൎമ്മങ്ങളുടെ അംഗങ്ങൾ പിഴച്ചുപോയാൽ ദൈവകോപം ഉണ്ടാകുമെന്നുംകൂടി വരുന്നതുകൊണ്ട് അണിയറയിൽവെച്ചു

ചെയ്യുന്നതായാലും അരങ്ങത്തുവെച്ചു ചെയ്യുന്നതായാലും ഏതു കാലത്തും മുടക്കം കൂടാതെ നിലനിന്നു വരുന്നതാണ്. 'വാക്ക്' എന്നു സാധാരണ പറഞ്ഞു വരുന്ന ചാക്യാർക്കൂത്തിലെ നൃത്തമംഗളം രംഗത്തിൽവെച്ചാണു് ചെയ്യുന്നത്. അതിന്റെ ശുദ്ധതത്വവും മതത്തോടുകൂട്ടിക്കെട്ടീട്ടുള്ള ആ വക കർമ്മങ്ങളിൽ മംഗളം മുതലായ പ്രാരംഭകർമ്മങ്ങൾ എവിടെയെങ്കിലും വെച്ചു നടത്തണമെന്നു വെക്കേണ്ടതല്ലാതെ അതിനുള്ള സ്ഥലത്തെപ്പററിയേടത്തോളം നിർബ്ബന്ധം ചെയ്യേണ്ട ആവശ്യമില്ലെന്നുള്ളതുതന്നെയായിരിക്കണം. കഥകളിയാവട്ടെ ഒരു വിനോദവിശേഷം മാത്രമായി വെച്ചിട്ടുള്ളതിനാൽ അതിലെ പ്രധാന മംഗളകർമ്മം രംഗത്തിൽതന്നെ നടത്തണമെന്നു നിശ്ചയിക്കാഞ്ഞാൽ കാലക്രമത്തിൽ ആ ചടങ്ങു തീരെയില്ലാതായിപ്പോയേക്കുമെന്നും അങ്ങനെ വരരുതെന്നും കഥകളിയുടെ ആദികർത്താവു കരുതീട്ടായിരിക്കണം ഈ ഭേദം ചെയ്തിട്ടുള്ളതു്. അതിനുംപുറമെ കൂടിയാട്ടത്തിലേ നേപഥ്യമംഗളത്തിനു വാദ്യങ്ങളുടെ ആവശ്യം തീരെയില്ല. നൃത്തവും നാട്യവും ഒരുപോലെ പ്രധാനമായ കഥകളിയിൽ വാദ്യങ്ങളുടെയും പാട്ടിന്റെയും സഹായത്തോടുകൂടി നടത്തേണ്ടതോടയം തിരശ്ശീലയ്ക്കകംതന്നെ അണിയറയെന്നു കല്പിച്ചു നടത്തുന്നതിന്നേ സൌകര്യവും ഉണ്ടാകയുള്ളു. കൂടിയാട്ടത്തിലെ നാന്ദിതന്നെയാണ് കഥകളിയിലെ വന്ദനശ്ലോകങ്ങൾ. കൂടിയാട്ടത്തിൽ നാന്ദിക്കുശേഷം സൂത്രധാരൻ പ്രവേശിച്ചു പ്രസ്താവന കഴിയുന്നതുവരെയുള്ള ഭാഗമാണ് കഥകളിയിൽ വന്ദനശ്ലോകങ്ങൾക്കു ശേഷമുള്ള പുറപ്പാട് എന്ന ഭാഗം. പുറപ്പാടിൽ വരുന്ന വേഷങ്ങളും വാസ്തവത്തിൽ സൂത്രധാരനും നടിയും നടനുമെല്ലാം തന്നെയാണെന്നു് അതിന്റെ ചടങ്ങുകൾ നല്ലവണ്ണം പരിശോധിച്ചാലറിയാവുന്നതുമാണ്. പുറപ്പാടിൽ അഭിനയം യാതൊന്നുമില്ല; കയ്യും മെയ്യും സ്വാധീനമുണ്ടെന്നു കാണിച്ചു നൃത്തനാടകം അഭിനയിക്കാൻ തുടങ്ങുന്നുവെന്നു സഭ്യരെ മനസ്സിലാക്കുകയും അവസാനത്തിൽ അന്നത്തെ കഥയിൽ ആദ്യം പ്രവേശിക്കുന്ന കഥാപാത്രത്തെ മുദ്രകാട്ടി അറിയിച്ചുപോകയുമാണ് അതിൽ ചെയ്തുവരുന്നതു്. പല കഥകളി ഗ്രന്ഥങ്ങളിലും പുറപ്പാടിൽ ചൊല്ലുന്ന പദവും അതാതു ഗ്രന്ഥകാരന്മാർ നിർമ്മിച്ചിട്ടുണ്ടായിരിക്കും. അതിന്റെ സ്വരൂപവും അർത്ഥവും പരിശോധിച്ചു നോക്കിയാലും ഈ സംഗതി മനസ്സിലാക്കാവുന്നതാണ്. നാടകത്തിലെ പ്രസ്താവനയിലും സംഗതികൾ ഇതുതന്നെയാണല്ലോ. എന്നാൽ ഈ വിഷയത്തിൽ കാലക്രമംകൊണ്ട് അല്പം ചില മാററത്തിനിടവന്നുപോയിട്ടുണ്ട്. ആദ്യത്തിൽ പ്രവേശിക്കുന്ന കഥാപാത്രത്തിന്റെ വേഷം പ്രായേണ 'പച്ച' എന്ന തരത്തിലുൾപ്പെട്ടതാകകൊണ്ടും സൂത്രധാരന് അധികം വേലയില്ലാത്തതുകൊണ്ടും വേഷം കെട്ടുന്നതിനുള്ള പ്രയത്നത്തിന്റെ ആധിക്യം കൊണ്ടും ആ കഥാപാത്രത്തിന്റെ വേഷംധരിച്ച ആൾതന്നെ ആദ്യത്തിൽ സൂത്രധാരന്റെ ചടങ്ങുംകൂടി കഴിച്ചാൽ മതിയെന്നുവെച്ചു സൌകര്യം മാത്രം നോക്കി അപ്രകാരം ചെയ്തുതുടങ്ങി. ആ വഴിക്കു സൂത്രധാരന്റെ പ്രവേശമായ 'പുറപ്പാടിനു് അംബരീഷന്റെ പുറപ്പാട്', ശ്രീകൃഷ്ണന്റെ പുറപ്പാട് എന്നൊക്കെപ്പറവാൻ ഇടയും വന്നുകൂടി, കഥാപാത്ര

ത്തിൻെറ പ്രവേശത്തിൽ വേണമെന്നു വെച്ചിട്ടുള്ള ശംഖുവിളിയും ആലവട്ടവും മേലാപ്പും എല്ലാം സൂത്രധാരൻെറ പ്രവേശത്തിലായിത്തീരുകയും ചെയ്തു. അന്ധപരമ്പരവഴിക്കു് ഇങ്ങനെ ഒരു കോട്ടം തട്ടീട്ടുണ്ടെങ്കിലും പുറപ്പാടിൻെറ ചടങ്ങുകൾ ആ വേഷം സൂത്രധാരനാണെന്നു് ഇക്കാലത്തും സ്പഷ്ടമാക്കാതിരിക്കുന്നതുമില്ല.

കൂടിയാട്ടത്തിൽ പ്രസ്താവനകഴിച്ചു മിഴാവുകൾ മുഴക്കുന്നതും കഥകളിയിലെ മേളപ്പദവും കഥാപാത്രത്തിൻെറ പ്രവേശത്തിൽ നിശ്ചയിച്ചിട്ടുള്ള മംഗളാഘോഷം തന്നെയാണ്. പ്രായേണ കഥകളികളിലും ചാക്യാന്മാർ പ്രധാനമായി അഭിനയിച്ചു വരുന്ന നാടകങ്ങളിലും ഒന്നാമതായി പ്രവേശിക്കുന്ന കഥാപാത്രം രാജപദവിയിലിരിക്കുന്ന ഒരാളാണെന്നുള്ളതു കൂടി ഓക്കുമ്പോൾ മേളപ്പദമെന്ന ആഘോഷത്തിൻെറ ഔചിത്യവും സ്പഷ്ടമാകുന്നതാണല്ലോ. ഏതു കഥയിലും മേളപ്പദത്തിൽ 'മഞ്ജുതരകുഞ്ജതല' എന്ന അഷ്ടപദിതന്നെ ചൊല്ലിവരുന്നതു കഥകളിഗ്രന്ഥത്തിൻെറ സ്വരൂപത്തിനു് അഷ്ടപദിയാണു് മാതൃകയായി സ്വീകരിച്ചിട്ടുള്ളതെന്ന സംഗതിയുടെ സ്മരണക്കുവേണ്ടിയും കൂടിയായിരിക്കാം. ഇതിനെല്ലാം പുറമെ കഥകളികളിൽ ഓരോരോ സന്ദർഭത്തിൽ അഭിനയിച്ചുവരുന്ന ശ്ലോകങ്ങൾ തന്നെയും അവയുടെ അഭിനയക്രമങ്ങൾ പോലും മിക്കതും കൂടിയാട്ടമായി അഭിനയിപ്പാൻ ചിട്ടപ്പെടുത്തി ഏർപ്പാടു ചെയ്തിട്ടുള്ള സംസ്കൃതനാടകങ്ങളായ ധനഞ്ജയം, തപതീസംവരണം, ആശ്ചര്യചൂഡാമണി, വിച്ഛിന്നാഭിഷേകം ഇവയിലുൾപ്പെട്ട വയാണെന്നുള്ള സംഗതിയും പരിശോധിച്ചാലറിയാവുന്നതാണു്.

എന്നാൽ അഭിനയത്തെപ്പററിയേടത്തോളവും കഥകളിക്കാരൻ അല്പം ചില മാററങ്ങൾ ചെയ്തിട്ടില്ലെന്നില്ല. നാടകത്തിലെ ശ്ലോകങ്ങളും ചൂർണ്ണികകളും എല്ലാംതന്നെത്താൻ ചൊല്ലുന്ന കൂടിയാട്ടക്കാരൻ അവയിൽ പറഞ്ഞ സംഗതികൾ ആദ്യം ഒരുവട്ടം അഭിനയിക്കയും പിന്നെ അതുചൊല്ലി രണ്ടാമതും അഭിനയിക്കയും ചെയ്തുവരുന്നതിനെ അഷ്ടപദിയാട്ടംപോലെ പാട്ടു മറെറാരുവൻ ചൊല്ലുന്ന കഥകളിയിൽ അഭിനയം ഒരുതവണമാത്രം മതി എന്ന നിലയിൽ പരിഷ്കരിച്ചു. അഭിനയവിശേഷംകൊണ്ടു വളരെപ്പുഷ്ടിപ്പെടുത്തി സഭ്യന്മാരുടെ മനസ്സിനു തന്മയത്വം വരുത്തീട്ടുള്ള രസത്തിനു് നടൻ ചിലവാക്കുകൾ അസ്വാഭാവികമായി നീട്ടിപ്പറയുമ്പോൾ പെട്ടെന്നുണ്ടായിത്തീരുന്ന വിച്ഛേദത്തെപ്പേടിച്ചും അഭിനയചാതുര്യവും സംഗീതനൈപുണ്യവും ഒരാളിൽ തന്നെ സിദ്ധിക്കുന്നതു് അതിദുർല്ലഭമാകയാൽ സൌകര്യമനുസരിച്ചും നടൻ ശബ്ദംപുറപ്പെടുവിക്കുന്നതുതന്നെ നേത്രേന്ദ്രിയംവഴിക്കനുഭവിച്ചു തന്മയത്വം വന്നിട്ടുള്ള രസത്തിനു ന്യൂനതവരുത്തുവാൻ കാരണമായിത്തീരാനാണ് പലപ്പോഴും എളുപ്പമെന്നുള്ള സൂക്ഷ്മതത്വം ആലോചിച്ചും നടന്മാർ ഒരുവാക്കും പറയേണ്ടതില്ലെന്നും ഏർപ്പെടുത്തി. ഈ ഏർപ്പാടുനിമിത്തം അഭിജ്ഞന്മാരല്ലാത്തവരുടെയിടയിൽ കഥകളിക്കു് 'ഊമക്കളി' എന്നൊരു പരിഹാസപ്പേരു

ണ്ടായിട്ടില്ലെന്നില്ല. പക്ഷെ ആ പരിഹാസത്തേക്കാൾ അഭിജ്ഞന്മാരുടെ സന്തുഷ്ടിക്കാണു കഥകളിക്കാരൻ അധികം വിലവെച്ചതു് എന്നേ ഉള്ളു. സംസ്കൃതനാടകക്കാർ "യുദ്ധം രാജ്യഭ്രംശോമരണം നഗരോപരോധനം ചൈവപ്രത്യക്ഷാണി തുനാങ്കേ" എന്ന ഭരതശാസ്ത്രപ്രകാരം യുദ്ധം മുതലായ ചില സംഗതികൾ രംഗത്തിൽ പ്രത്യക്ഷമായി കാണിക്കരുതെന്നു നിയമം വെച്ചിട്ടുള്ളതു കേവലം അടിസ്ഥാനമില്ലാത്തതല്ലെങ്കിലും കഥകളിക്കാരൻ മററു ചില ഉദ്ദേശങ്ങളാൽ ആ നിയമം സ്വീകരിച്ചിട്ടില്ല. അനഭിജ്ഞന്മാരും കൂടി ഉൾപ്പെട്ട പൊതുജനങ്ങളെ തൃപ്തിപ്പെടുത്തുന്നതു പ്രചാരാധിക്യത്തിനുപയുക്തമായിരിക്കുമെന്നു കണ്ടു കഥകളിക്കാരൻ യുദ്ധം മുതലായ ഭാഗങ്ങൾ തന്നെയാണു് അനഭിജ്ഞന്മാരെ സന്തോഷിപ്പിക്കാൻ ഏർപ്പെടുത്തീട്ടുള്ളതു്.

ഇനി ആകപ്പാടെയുള്ള സ്വഭാവംകൊണ്ടു നോക്കിയാലും നാടകരീതിയിൽ നിന്നു് അല്പം ചില വ്യത്യാസങ്ങൾമാത്രമാണു് കഥകളിയുടെ രീതിയിൽ ചെയ്തിട്ടുള്ളതെന്നു കാണാം. നാടകത്തിൽ കവിയുടെ സ്വന്തം വാക്കായി ചില അഭിനയച്ചുടങ്ങുകൾ മാത്രമല്ലാതെ മറെറാന്നും പറയരുതെന്നും കഥാഗതി മുഴുവനും കഥാപാത്രങ്ങളുടെ സംഭാഷണരൂപമായിത്തന്നെ കാണിക്കണമെന്നുമാണല്ലൊ നിശ്ചയം. അതുപോലെതന്നെ ഒരങ്കത്തിൽ പൂർവരംഗം, പ്രധാനരംഗമായ അങ്കം ഇങ്ങനെ രണ്ടുരംഗത്തിലധികം പാടില്ലെന്നും കഥയുടെ പ്രധാനഭാഗം അങ്കംകൊണ്ടും അപ്രധാനഭാഗം പൂർവരംഗങ്ങളായ വിഷ്കംഭം പ്രവേശകം മുതലായതിൽ പ്രവേശിക്കുന്ന അപ്രധാനപാത്രങ്ങളുടെ വാക്കുകൾകൊണ്ടും വെളിപ്പെടുത്തേണ്ടതാണെന്നും സംസ്കൃതനാടകങ്ങളുടെ സ്വഭാവം നോക്കിയാലറിയാവുന്നതാണല്ലൊ. ഇതിൽ കഥയുടെ അപ്രധാനാംശങ്ങൾ കവിക്കു സ്വന്തംവാക്കിൽതന്നെ പറയാമെന്നുവെച്ചു കഥകളിക്കാരൻ അതിനുവേണ്ടി ശ്ലോകങ്ങളും ദണ്ഡകങ്ങളും ഏർപ്പെടുത്തി. ഇങ്ങനെ നാടകക്കാരന്റെ പൂർവാംഗങ്ങളുടെ കാര്യമാണു് കഥകളിക്കാരൻ ശ്ലോകത്തിൽ കഴിച്ചിരിക്കുന്നതു്. ഒരു നാടകത്തിൽ ഇത്ര അങ്കമേ പാടുള്ളു എന്നുള്ള നിശ്ചയവും കഥകളിക്കാരൻ വേണ്ടെന്നുവെച്ചു. അതിനാൽ കഥകളിയിൽ ഓരോ രംഗങ്ങളും നാടകത്തിലെ അങ്കങ്ങളുടെ സ്ഥാനം വഹിപ്പാനും മതിയായിത്തീൎന്നു.

'കൊട്ടാരക്കരെത്തമ്പുരാൻ' ആദ്യമായി 'രാമനാട്ടം' എന്ന പേരോടുകൂടി ഏർപ്പെടുത്തീട്ടുള്ള കഥകളി 'കപ്പിളിങ്ങാട്ടു' നമ്പൂതിരി മുതലായ കലാവിദ്യാനിപുണന്മാരുടെ ശ്രദ്ധക്കു വിഷയമായിത്തീൎന്നതുകൊണ്ടാണു് അഭിനയത്തിലും നൃത്തത്തിലും അസാമാന്യമായ ഉൽകൃഷ്ടനിലയെ പ്രാപിച്ചതു്. അങ്ങനെ ഉൽകൃഷ്ടനിലയിൽ എത്തിയതുകൊണ്ടാണു് കേരളത്തിൽ മറെറാരു ദൃശ്യകാവ്യത്തിനും സിദ്ധിക്കാത്ത പ്രചാരം കഥകളിക്കു സിദ്ധിപ്പാനും പല മഹാരാജാക്കന്മാരും ഈ ദൃശ്യകാവ്യത്തെ വേണ്ടവിധം കൊണ്ടാടി പുഷ്ടിപ്പെടുത്തുവാനും ഇട വന്നിട്ടുള്ളതും.

# കഥാസംഗ്രഹം.

ഭാഗവതം നവമസ്കന്ധത്തിലെ നാലും അഞ്ചും അദ്ധ്യായങ്ങളാണ് "അംബരീഷചരിതം കഥകളി'യുടെ മൂലഗ്രന്ഥം. മൂലത്തിൽ സൂര്യവംശപരമ്പര പറഞ്ഞുപോകുന്ന അവസരത്തിലാണ് ഈ കഥ പറഞ്ഞിട്ടുള്ളതു്. ആ മൂലകഥയുടെ ചുരുക്കം താഴെ പറയുന്നപ്രകാരമാണ്.

സൂര്യവംശത്തിൽ 'നാഭാഗൻ' എന്ന രാജാവിന്റെ പുത്രനായി 'അംബരീഷൻ' എന്നു പ്രസിദ്ധനായ ഒരു രാജാവുണ്ടായിരുന്നു. ആ രാജാവു ഭൂമിയെല്ലാം കീഴടക്കി ചക്രവർത്തിയായിത്തീർന്നിരുന്നുവെങ്കിലും ലേശംപോലും ഐശ്വര്യമത്തനാകാതെ ശാന്തതയോടുകൂടിത്തന്നെ പ്രജാപാലനം ചെയ്തുവന്നു. എന്നു മാത്രമല്ല അസാമാന്യ ഭക്തിയോടുകൂടി വിഷ്ണുവിനെസ്സേവിച്ചുംകൊണ്ടാണ് കാലം കഴിച്ചിരുന്നതും. അംബരീഷചക്രവർത്തിയുടെ ഭക്തി കണ്ടു സന്തുഷ്ടനായ വിഷ്ണുഭഗവാൻ അദ്ദേഹത്തിനു യാതൊരുപദ്രവവും വരാതെ കാത്തുരക്ഷിക്കുന്നതിനായി തന്റെ പ്രധാനായുധമായ സുദർശനചക്രത്തെ ചുമതലപ്പെടുത്തിയുമിരുന്നു. ജ്ഞാനസമ്പന്നനായ ആ രാജാവ് ഈ കാണുന്ന ലോകമെല്ലാം അനിത്യമാണെന്നും കഴിയുന്നേടത്തോളം ഈശ്വരഭജനം ചെയ്യുന്നതു തന്റെ മുറയാണെന്നും വിചാരിച്ചു ഒരിക്കൽ ഒരുസംവത്സരംകൊണ്ടു പൂർത്തിയാകത്തക്കവിധം ദ്വാദശീവ്രതം അനുഷ്ഠിപ്പാൻ തീർച്ചപ്പെടുത്തി. കാളിന്ദിയുടെ വക്കത്തുള്ള 'മധുവനം' എന്ന പ്രദേശത്തു വെച്ചാണ് ഈ വ്രതാനുഷ്ഠാനം നടത്തുവാൻ നിശ്ചയിച്ചതു്. അംബരീഷനെപ്പോലെ തന്നെ അദ്ദേഹത്തിന്റെ പത്നിക്കും വിഷ്ണുവിൽ വലിയഭക്തിയുണ്ടായിരുന്നു. അതിനാൽ ആ രാജാവും പത്നിയും അത്യാവശ്യം വേണ്ട പരിവാരങ്ങളോടുകൂടി മധുവനത്തിൽ ചെന്നു താമസിക്കയും ദ്വാദശീവ്രതം ആരംഭിക്കയും ചെയ്തു. ആ സംവത്സരവ്രതം പൂർത്തിയാകുന്നതു വൃശ്ചികമാസത്തിലെ ദ്വാദശിദിവസത്തിലായിരുന്നു. രാജാവും പത്നിയും വ്രതനിശ്ചയപ്രകാരം ദ്വാദശിയുടെ മൂന്നുദിവസം മുമ്പുമുതൽക്കുപവാസംതുടങ്ങി. ദ്വാദശിനാൾ രാവിലെ വിധിപ്രകാരം വിഷ്ണുപൂജകഴിച്ചു അനേകം വിശിഷ്ടബ്രാഹ്മണരെ കാൽകഴുകിച്ചൂട്ടിയതിന്നുശേഷം പാരണകഴിപ്പാനായി ആരംഭിച്ചു. അപ്പോഴേക്കും ദുർവാസാവുമഹർഷി യദൃച്ഛയായി അവിടെച്ചെല്ലുവാനിടയായി. തപോമാഹാത്മ്യമുള്ള ആ മഹർഷിശ്രേഷ്ഠൻ ആ ശുഭസമയത്തു് അതിഥിയായിവന്നതുകണ്ടു രാജാവു് അതിസന്തോഷത്തോടുകൂടി അദ്ദേഹത്തെ ആദരിക്കയും കാൽകഴുകിച്ചൂട്ടിന്നു ക്ഷണിക്കയും ഉടൻതന്നെ കാളിന്ദിയിൽപോയി നിത്യകർമ്മംകഴിച്ചുവരുവാൻ അപേക്ഷിക്കയും ചെയ്തു. മഹർഷി ആ ക്ഷണം സ്വീകരിച്ചു നിത്യകർമ്മത്തിനായി നദിയിലേക്കുപോയെങ്കിലും നദിയുടെ കരയിൽചെന്നു വെറുതെ താമസിച്ചു നേരം വൈകിച്ചുംകൊണ്ടിരിക്കുകയാണുണ്ടായതു്. രാജാവിന്റെ ഉപവാസത്തെപ്പററിയാകട്ടെ ദ്വാദശിതിഥി കഴിയുന്നതിനുമുമ്പിൽ വ്രതപാരണ കഴിക്കാഞ്ഞാൽ വ്രതത്തിന്നു വിഘ്നംവരുമെന്നുള്ള സംഗതിയെപ്പററിയാകട്ടെ അദ്ദേഹം യാതൊന്നും വകവെച്ചില്ല. അങ്ങനെ നേരം വൈകിത്തുടങ്ങിയപ്പോൾ രാജാവിന്നു പരിഭ്രമമായി. ദ്വാദശി കഴിയുന്നതിന്നു

മുമ്പിൽ പാരണകഴിച്ചില്ലെങ്കിൽ വ്രതത്തിന്നു വിഘ്നംവരുത്തിയ പാപം; മഹർഷിയെ ക്ഷണിച്ചിട്ട് അദ്ദേഹത്തെ കാൽകഴുകിച്ചൂട്ടാതെ ഭക്ഷണംകഴിച്ചാൽ ആ വിശിഷ്ടബ്രാഹ്മണനെ അപമാനിച്ചതുനിമിത്തമുണ്ടാകുന്ന അദ്ദേഹത്തിന്റെ കോപം; ഇങ്ങനെ രണ്ടുവിധത്തിലും വൈഷമ്യമാണെന്നു കണ്ടു രാജാവു വല്ലാതെ കുഴങ്ങി. ഒടുവിൽ അവിടെയുണ്ടായിരുന്ന ബ്രാഹ്മണരോടാലോചിച്ച് അവരുടെ വിധിപ്രകാരം ജലംകൊണ്ടുമാത്രം വ്രതപാരണകഴിച്ചു. പിന്നെ മഹർഷിവരുന്നതു സമാധാനത്തോടെ കാത്തുംകൊണ്ടിരുന്നു. കുറെക്കഴിഞ്ഞപ്പോൾ ദുർവ്വാസാവു നിത്യകർമ്മങ്ങൾകഴിച്ചു രാജസമീപത്തിലെത്തി. രാജാവ് അദ്ദേഹത്തെസ്സൽക്കരിച്ചു ഭക്ഷണത്തിന്നിരിപ്പാൻ അപേക്ഷിച്ചുവെങ്കിലും പാരണകഴിച്ചവിവരം ഗ്രഹിച്ചു ദുർവ്വാസാവു പെട്ടെന്ന് അതികുപിതനായിത്തീരുകയാണുണ്ടായതു്. രാജാവു തന്നെ അവമാനിക്കയാണ് ചെയ്തതെന്നു കരുതി അദ്ദേഹം കോപംസഹിപ്പാൻ പാടില്ലാതെ—

"യോമാമതിഥിമായാതമാതിഥ്യേനനിമന്ത്ര്യച
അദത്വാഭുക്തവാംസ്തസ്യസദ്യസ്തേദർശയേഫലം."

എന്നുംമററുംപറഞ്ഞു ജടപിടിച്ചു പിരിച്ച് അതുകൊണ്ടു നിലത്തു് ഒരടിയടിച്ചു. ഉടനെ ആ സ്ഥലത്തുനിന്ന് അതിഭയങ്കരമായ ഒരുസ്വരൂപം പൊട്ടിപ്പുറപ്പെട്ടു. 'കൃത്യ' എന്നുപേരായ ആ ഭയങ്കരമൂർത്തി കയ്യിൽ വാളുമായി അലറിക്കൊണ്ടു രാജാവിന്റെ നേരെ പാഞ്ഞടുത്തു. പക്ഷേ ആ ധീരപുരുഷൻ നിന്ന നിൽപ്പിൽനിന്ന് ഒരടിപോലും അനങ്ങുകയുണ്ടായില്ല. അപ്പോഴേക്കും കണ്ടു വിഷ്ണുചക്രം അത്യുഗ്രതേജസ്സോടുകൂടി അവിടെ പ്രത്യക്ഷമായതു്. ആ സുദർശനചക്രം ഒരു ക്ഷണത്തിനുള്ളിൽ കൃത്യാമൂർത്തിയെ ദഹിപ്പിച്ചു ഭസ്മമാക്കി എന്നുമാത്രമല്ല അതുകഴിച്ചു ദുർവ്വാസാവിനെസ്സംഹരിപ്പാനായി ആ മഹർഷിയുടെ നേരെത്തിരിഞ്ഞു. മഹർഷി പേടിച്ചു പാഞ്ഞുതുടങ്ങി. ചക്രവും പിന്നാലെച്ചെന്നു. അങ്ങനെ ലോകം മുഴുവനും മഹർഷി പാഞ്ഞുനോക്കി. എവിടെച്ചെന്നാലും ചക്രം പിന്നാലെയുണ്ട്. ഒടുവിൽ പേടിച്ചരണ്ടു തളന്നു വശംകെട്ടു ബ്രഹ്മാവിന്റെ അടുക്കൽ പോയി സങ്കടംപറഞ്ഞു. തന്നെക്കൊണ്ടാവില്ലെന്നു ബ്രഹ്മാവുപറഞ്ഞപ്പോൾ ശിവന്റെ സമീപത്തുചെന്നു ആശ്രയിച്ചുനോക്കി. അവിടെയും ഗതികിട്ടിയില്ല. പിന്നെ വൈകുണ്ഠത്തിൽ തന്നെ പോയി വിഷ്ണുവിനോടു സമസ്താപരാധവും ക്ഷമിച്ചു രക്ഷിപ്പാൻ അപേക്ഷിച്ചു. വിഷ്ണുഭഗവാൻ അതിനുത്തരംപറഞ്ഞതിങ്ങനെയാണ്—'ഞാൻ ഭക്തജനാധീനനാണ്. അവരുടെദുഃഖം എനിക്കും വലിയദുഃഖമാണ്. അതുകൊണ്ടു് അംബരീഷനെത്തന്നെ ചെന്നാശ്രയിക്കാതെ ഇതിനു യാതൊരു നിവൃത്തിയുമില്ല'. ഇതുകേട്ടപ്പോൾ മററാരുഗതിയുമില്ലെന്നു കണ്ടു ദുർവ്വാസാവ് അംബരീഷന്റെ സമീപത്തേക്കു തന്നെ വീണ്ടുംചെന്നു. ആ രാജാവിനെ സ്തുതിച്ചുംകൊണ്ടു വിഷ്ണുചക്രബാധയിൽനിന്നു രക്ഷപ്പെടുത്തുവാൻ അതിപാരവശ്യത്തോടെ കാക്കൽവീണപേക്ഷിച്ചു. രാജാവു ഉടൻതന്നെ ആ ചക്രത്തെ സ്തുതിച്ചു വന്ദിച്ചുംകൊണ്ടു മഹർഷിയെ വിട്ടുമാറുവാൻ അപേക്ഷിച്ചതോടുകൂടി ആ ദിവ്യചക്രം മറയുകയും ചെയ്തു. ദുർവ്വാസാവു ചക്രത്തെ ഭയപ്പെട്ടു് ഓടിട്ടു

പിന്നെ തിരിയെ അവിടെത്തന്നെ എത്തിയപ്പോഴേക്കും ദിവസം കുറെക്കഴിഞ്ഞിരുന്നു. രാജാവ് അതുവരെയും യാതൊരു ഭക്ഷണവും കഴിക്കാതെ അവിടെത്തന്നെ ഇരിക്കുകയുമായിരുന്നു. ചക്രബാധ തീൎന്നപ്പോൾ അതിസന്തുഷ്ടനായ മഹൎഷി രാജാവിനെ പലതരത്തിലും സ്തുതിച്ചഭിനന്ദിച്ചു. രാജാവു മഹൎഷിയെ വീണ്ടും ക്ഷണിച്ചു ഭക്ഷണംകഴിപ്പിച്ചതിന്നശേഷം താനും പത്നിയും ഭക്ഷണാദികൾ കഴിച്ചു മുമ്പിലത്തെപ്പോലെ സുഖമായിത്താമസിക്കയും ചെയ്തു.

മൂലത്തിൽ പറഞ്ഞിട്ടുള്ള കഥ ഇത്രമാത്രമാണ്. ഭാഗവതംകിളിപ്പാട്ടിൽ അംബരീഷൻെറ ധൎമ്മനിഷ്ഠകണ്ടു ദേവേന്ദ്രന്നു സ്ഥാനഭ്രംശശങ്കതുടങ്ങിയെന്നും ദുൎവ്വാസാവു, രാജാവിൻെറ സമീപത്തിൽ ചെന്നതും കല്പിച്ചുകൂട്ടി നിത്യകൎമ്മത്തിന്നു നേരം വൈകിച്ചതും ഇന്ദ്രൻെറ ആവശ്യപ്രകാരമായിരുന്നുവെന്നും അംബരീഷൻെറ നെററിയിൽനിന്നാണ് വിഷ്ണുചക്രം പുറപ്പെട്ടതെന്നും ചക്രബാധവന്നപ്പോൾ ആദ്യം ഇന്ദ്രനോടും മഹൎഷി സങ്കടംപറഞ്ഞുനോക്കിയെന്നും കൂട്ടിച്ചേൎത്തു് കഥമനു മിനുക്കിക്കാണുന്നുണ്ട്. കഥകളിഗ്രന്ഥകാരൻ മൂലകഥയെത്തന്നെയാണ് അവലംബിച്ചിട്ടുള്ളതു്. ശൃംഗാരപദംമുതൽ യവനന്മാരെസ്സംഹരിക്കുന്നതുവരെയുള്ള ഭാഗം പ്രസ്തുതകവി മനോധൎമ്മമായി കൂട്ടിച്ചേൎത്തിട്ടുള്ളതാണ്.

## കഥാഘടനം.

ദൃശ്യകാവ്യമായ കഥകളിയിൽ സദസ്യന്മാൎക്കു പലവിധത്തിലും വിനോദത്തിന്നു വകയുണ്ടാക്കേണ്ടതു ഗ്രന്ഥകൎത്താവിൻെറ ഭാരമാണല്ലൊ. ശൃംഗാരപദംകൊണ്ടു് ഉദ്യാനവൎണ്ണനത്തിന്നും വസിഷ്ഠാശ്രമപ്രവേശംകൊണ്ടു് വിസ്തരിച്ചു് ഒരു വനവൎണ്ണനത്തിന്നും ഈ കഥയിൽ അവസരമുണ്ടാക്കിത്തീൎത്തിരിക്കുന്നു. എന്നുമാത്രമല്ല; 'നിൎമ്മുക്തവൈരമൃഗയൂഥനിഷേവ്യമാണം' എന്നുതന്നെത്താൻ ആ ആശ്രമത്തെ വൎണ്ണിച്ചു്, അഭിനയത്തിന്നു ധാരാളം വകയുള്ള—

"ശിഖിനിശലഭോജചാലാചക്രൈൎന്നവിക്രിയതേപതൻ
പിബതിബഹുശസ്സ്ഥൂലിനാം സ്തനംമൃഗശാബകഃ
സ്പൃശതികളഭസ്സിംഹീംദംഷ്ട്രാംമൃണാളധിയാമുഹു—
ൎന്നയതിനകുലംനിദ്രാതന്ദ്രീം ലിഹന്നഹിപോതകഃ."

എന്ന ധനഞ്ജയനാടകശ്ലോകവും മററും ആ പ്രകൃതത്തിൽ അഭിനയിച്ചുകാണിക്കണമെന്നു സൂചിപ്പിക്കുകയും ചെയ്തിരിക്കുന്നു. ഈ വിധത്തിൽ രസികന്മാൎക്കു രസിപ്പാൻ ചില വകകൾ കൊടുത്തതിന്നശേഷം സാധാരണജനങ്ങളുടെ കൌതുകത്തിന്നുവേണ്ടി പലതരം വേഷങ്ങളേയും പ്രവേശിപ്പിക്കുന്നതിനായിട്ടാണ് അംബരീഷൻ യവനന്മാരെജ്ജയിക്കുന്ന ഘട്ടം വൎണ്ണിച്ചുംകൊണ്ടു് ആ കഥാപുരുഷൻെറ വീൎയ്യവും യവനന്മാരുടെ കോലാഹലവും എല്ലാം വി

സ്തരിച്ചുകാണിച്ചിരിക്കുന്നതു്. കഥാനായകനായ രാജാവിന്നു് ഒരു യുദ്ധവീരന്റെ നിലയിലുള്ള യോഗ്യത ഇങ്ങനെ വെളിപ്പെടുത്തിയതിന്നശേഷം ഒരു മഹാ ഭക്തന്റെ നിലയിലുള്ള അസാമാന്യോൽകർഷം കാണിപ്പാനായി പുരാണകഥയെത്തന്നെ അവലംബിച്ചുകൊണ്ടു മധുവനത്തിലേക്കുള്ള യാത്രയും വ്രതാനുഷ്ഠാനവും മറ്റും പിന്നെ മുറക്കു വൎണ്ണിച്ചുതുടങ്ങിയിരിക്കുന്നു. പുരാണകഥക്കുമുമ്പിൽ ഇത്രയും ഒരു പൂൎവ്വഭാഗം കൂട്ടിച്ചേൎത്തിട്ടുള്ളതുകൊണ്ടു് ആട്ടക്കഥയിൽ വേണ്ടിടത്തോളം അഭിനയങ്ങൾക്കു വകകിട്ടീട്ടുണ്ടെന്നു മാത്രമല്ല വിജയിയും ഗുണവാനുമായ കഥാനായകന്റെ പേരിൽ കാണികൾക്കു വലിയ ബഹുമാനവും പക്ഷപാതവും ഉണ്ടാക്കിത്തീൎക്കുന്നതിന്നും ആ വഴിക്കുശേഷം കഥാഭാഗത്തിന്നു മുഴപ്പു കൊഴുപ്പും കൂടിവരുന്നതിന്നും ആ ഭാഗം നല്ലവണ്ണം ഉപയോഗപ്പെടുകയും ചെയ്തിട്ടുണ്ടു്. ഇങ്ങനെ പുരാണകഥക്കു പ്രത്യേകം ഒരു ജീവൻകൊടുത്തുംകൊണ്ടു് ആ കഥയെ അവതരിപ്പിച്ചിട്ടുള്ള കവി പിന്നെയാതൊരു ഭേദവും ചെയ്യാതെ ആ കഥ തുടൎന്നുംകൊണ്ടു തന്നെ പോവുകയാണു് ചെയ്തിട്ടുള്ളതു്. അഭിനയത്തിന്നുള്ള സൌകൎയ്യവും രസാവഹതവും അനുസരിച്ചു ചില ഭാഗങ്ങൾ വിസ്തരിച്ചിട്ടും മറ്റു ചിലഭാഗങ്ങൾ ചുരുക്കീട്ടും എല്ലാംകൂടി ആ പുരാണകഥാഭാഗത്തിലും ഒരാട്ടക്കഥയുടെ നിലക്കുവേണ്ട മോടിവരുത്തീട്ടുമുണ്ടു്.

ചില സ്ഥലങ്ങളിൽ സംഗതികൾക്കു പുറമെ വാക്യാൎത്ഥങ്ങളെപ്പോലും പുരാണത്തിൽ നിന്നുതന്നെ എടുത്തിട്ടുള്ളതാണെന്നു പറയാം. മുമ്പുകാണിച്ച 'യോമാമതിഥിമായാതമാതിഥ്യേനനിമന്ത്ര്യച' എന്ന പുരാണശ്ലോകത്തെ നേ

---

§ ഈ പ്രകൃതത്തിൽ ഒരു സംഗതി പ്രത്യേകം പറയേണ്ടതായിക്കാണുന്നുണ്ടു്. വാസ്തവത്തിൽ ഗ്രീക്കുകാരെപ്പറ്റിപ്പറയുന്ന 'യവനന്മാർ' എന്ന ശബ്ദംകൊണ്ടാണു് മതവിരോധികളുടെ നിലയിൽ അംബരീഷന്റെ എതിരാളികളായിട്ടു് ഉള്ളവരെ ഗ്രന്ഥകാരൻ പറഞ്ഞിട്ടുള്ളതെങ്കിലും അവരുടെ വേഷങ്ങളും ചടങ്ങുകളും എല്ലാം 'മഹമ്മദീയന്മാർ' എന്നുള്ള സങ്കല്പത്തോടുകൂടി ഏൎപ്പെടുത്തീട്ടുള്ള മാതിരിയിലാണു കണ്ടുവരുന്നതു്. ഈ തെറ്റിന്നുള്ള കാരണം അന്യമതക്കാരായ ഗ്രീക്കുകാരെപ്പറ്റി ആദികാലങ്ങളിൽ പറഞ്ഞുവന്നിരുന്ന യവനശബ്ദം തന്നെ പിന്നെ വന്നിട്ടുള്ള അന്യമതക്കാരായ മഹമ്മദീയരെപ്പറ്റിയും മലയാളികൾ പ്രയോഗിച്ചുവന്നിരുന്നതായിരിക്കണം. യോനകന്മാർ, ജോനകന്മാർ എന്നെല്ലാം ഇക്കാലത്തും മഹമ്മദീയരെപ്പറ്റിപ്പറയുന്നതും ഈ വഴിക്കുതന്നെ വന്നുകൂടിയതുമായിരിക്കണം. ബുദ്ധമതത്തിന്നും മഹമ്മദുമതത്തിന്നും യാതൊരുബന്ധവുമില്ലെങ്കിലും ആദികാലത്തു കേരളത്തിലുണ്ടായിരുന്ന ബുദ്ധമതക്കാരെപ്പറ്റിപ്പറഞ്ഞിരുന്ന ബൌദ്ധശബ്ദം ഇക്കാലത്തുമഹമ്മദീയരെപ്പറ്റിപ്പറയുന്നതായിത്തീൎന്നിട്ടുള്ളതും ഈ മാതിരിതന്നെയാണു്.

രെ പരിഭാഷപ്പെടുത്തിയിരിക്കുന്നതാണ്—

"അതിഥിയതായ്‌വന്നീടിനൊരെന്നെ
ആതിഥ്യേനനിമന്ത്രിച്ചുടനെ
ഹന്തവെടിഞ്ഞുഭുജിച്ചതിനുടെഫല-
മാലോകയവിരവോടുദുരാത്മൻ"

എന്നുള്ള പദചരണമെന്നു സ്പഷ്ടമാണല്ലൊ. അതുപോലെതന്നെ—

"അജാനതാതേപരമാനുഭാവം
കൃതംമയാംഘം ഭവതഃപ്രിയാണാം
വിധേഹിതസ്യാപചിതിംവിധാത-
മ്മുച്യേതയന്നാമ്‌ന്യുദിതേനാരകോപി."

എന്നും മറവുമുള്ള പുരാണഭാഗം തന്നെയാണ്—

"അറിയാതെചെയ്തുള്ളോരപരാധമിന്നുനീ
വിരവോടുസഹിച്ചുമയിവിതരകരുണാംവിഭൊ!
നിന്നുടയതിരുനാമമൊന്നേകദാചൊൽകിൽ
ധന്യനാംനാരകനുമെന്നഖിലവിദിതം."

എന്നമാതിരിയുള്ള രൂപാന്തരത്തിൽ കാണിച്ചിരിക്കുന്നതു്.

## പാത്രനിരൂപണം.

ഈ കഥയിൽ നായകൻ ധീരശാന്തനായ അംബരീഷനും പ്രതിനായകൻ ഉദ്ധതനായ ദുർവ്വാസാവു മഹർഷിയുമാണ്. 'ഈശ്വരവിഷയമായ രതി' എന്നും 'ഭക്തി' എന്നും പറഞ്ഞുവരുന്ന ഭാവവിശേഷം നിമിത്തം ഉണ്ടാകുന്ന 'ധൃതി' എന്ന ഭാവം പ്രധാനമായും ഉത്സാഹം ആ ധൃതികൊണ്ടു പുഷ്ടമായും ഇരിക്കുന്ന വീരരസമാണ് ഇതിൽ സ്ഥായിയായി നിൽക്കുന്നതു്. നായകന്റെ വിവേകശക്തിമൂലം പ്രപഞ്ചാനിത്യത മുതലായ ആലംബനത്താൽ അംകുരിച്ചു വസിഷ്ഠോപദേശം മുതലായ ഉദ്ദീപനത്താൽ ബലപ്പെട്ടിട്ടുള്ള ഭക്തി, വിഷ്ണുദ്വേഷികളിൽ അമർഷം, ഉഗ്രത തുടങ്ങിയ വ്യഭിചാരിഭാവങ്ങളോടും വ്രതാനുഷ്ഠാനം, വിജനവാസം മുതലായ അനുഭാവങ്ങളോടും ധ്യാനം, ഹർഷം മുതലായ സഞ്ചാരിഭാവങ്ങളോടും ആ വഴിക്കുണ്ടാകുന്ന സ്തംഭം, സ്വേദം, രോമാഞ്ചം മുതലായ സാത്വികഭാവങ്ങളോടുംകൂടി ധൃതിയെ പോഷിപ്പിച്ചിരിക്കുന്നു. ഭയങ്കരമൂർത്തിയായ കൃത്യയുടെ അഭിപതനത്തിൽപോലും അനക്കം വരാത്തവിധത്തിൽ സ്ഥിരമായുറച്ചിട്ടുള്ള ആധൃതി അവിഷാദം, മനശ്ശക്തി, പ്രഭാവംതുടങ്ങിയ കാരണങ്ങളാൽ സ്ഫുരിച്ചുംകൊണ്ടു നിൽക്കുന്ന ഉത്സാഹത്തെ പ്രധാനമായിസ്സഹായിച്ചു്, എങ്ങും വ്യാപിച്ചിരിക്കുന്ന വീരരസത്തിന്നു വളം ചേർത്തു തളിർത്തു നിൽക്കുന്ന സസ്യത്തിന്നെന്നപോലെ ജീവനും പുഷ്ടിയും ഉണ്ടാക്കിത്തീർത്തിരിക്കുന്നു. അവസാനത്തിൽ ചക്രവിക്രമം വഴിക്ക് അതിനെ പരിപൂർണ്ണമാക്കുകയുംചെയ്തിരിക്കുന്നു. ഇങ്ങനെ പ്രധാനമായി നിൽക്കുന്ന വീരരസത്തിനു പുറമെ ആദിയിൽ ശൃംഗാരം, കൃത്യയുടെയും സുദർശനത്തിന്റെയും ആവിർഭാവാവസരങ്ങളിൽ അത്ഭുതം, അതിന്നുശേഷവും യവനസംഹാരാവസരത്തിലും രൌദ്രം, ഈ വക രസങ്ങ

ളും ചക്രം ദുർവ്വാസാവിനെ ആട്ടിപ്പായിക്കുന്നിടത്തു തുടങ്ങികൊണ്ടിരിക്കുന്ന ഭയാനകവും ഇതിൽ അംഗങ്ങളായി പ്രകാശിക്കുന്നുണ്ടു്.

കഥാപാത്രങ്ങളിൽ മിക്കതും ഓരോരോ സ്വഭാവ വിശേഷങ്ങൾക്കു യോജിച്ചതന്നെയാണിരിക്കുന്നതെങ്കിലും യവനന്മാരെപ്പററിയേടത്തോളം വലിയൊരു കുഴപ്പം വന്നുപോയിരിക്കുന്നു. "ദൃശ്യമാകുമിപ്രപഞ്ചം നശ്വരമതെങ്കിലിന്നദൃശ്യനാകുമീശ്വരനെ വിശ്വസിക്കാമോ" എന്നു് അവരെക്കൊണ്ടു പറയിച്ചിട്ടുള്ള കവി, ആ യവനന്മാർ നാസ്തികമതക്കാരാണെന്നു വെച്ചിരിക്കുന്നതായിട്ടേ വിചാരിപ്പാൻ വഴിയുള്ളു. എന്നാൽ ആ മതത്തിന്നു തീരെ യോജിക്കാത്തവിധത്തിൽ ദേവേന്ദ്രനും ദേവകളും മററും ഉണ്ടെന്നുള്ള വിശ്വാസം ഈ യവനന്മാൎക്കുള്ളതായിട്ടും അവരുടെ വാക്കായിത്തന്നെ ഒന്നിലധികം പ്രാവശ്യം പറകയും ചെയ്തിരിക്കുന്നു. എല്ലാംകൂടി നോക്കുമ്പോൾ ആ യവനന്മാരെ ഒരു തരത്തിലുൾപ്പെടുത്തി അവരെപ്പററി പ്രസ്താവിച്ചിട്ടുള്ള ഭാഗമെല്ലാം ശരിയാക്കണമെങ്കിൽ സാമാന്യത്തിലധികം പ്രയാസം വേണ്ടതായിട്ടാണിരിക്കുന്നതെന്നു ചുരുക്കത്തിൽ പറയാം.

## കവിത.

അൎത്ഥകല്പനയിൽ ക്ലിഷ്ടതയോ രസന്യൂനതയോ കൂടാതെ ശബ്ദാലങ്കാരങ്ങളിട്ടു വൎഷിക്കുന്നതിന്നുള്ള പ്രത്യേക സാമൎത്ഥ്യം പ്രസ്തുത ഗ്രന്ഥകാരനുണ്ടെന്നുള്ളതു് ഇതിൽ എവിടെ നോക്കിയാലും അനുഭവപ്പെടുന്നുണ്ടു്. അംഗങ്ങൾക്കു പക്ഷേ മുറിവു പററിപ്പോയാലും ആഭരണങ്ങൾ ധരിക്കാതിരിക്കരുതെന്നുള്ള നിൎബ്ബന്ധംവെച്ചു കണ്ണു ചീമ്പി വല്ലാതെ ചില ശബ്ദങ്ങൾ പുറപ്പെടുവിച്ചു കുണ്ഡലം മുതലായതു കുത്തിച്ചിലത്തിക്കേട്ടുവരുത്തുന്ന ചില കൃത്രിമസുന്ദരികളെ മാതൃകകളാക്കിപ്പിടിച്ചു പാദാനുപ്രാസംകൊണ്ടു പദങ്ങളുടെ കാലും തലയും മുറിച്ചുവെക്കുന്ന പ്രയോഗസമ്പ്രദായം ഈ കവിയുടെ കാലത്തു ദുർല്ലഭമായിരുന്നുവെന്നുള്ള സംഗതിയും സൎവ്വത്ര ശബ്ദാലങ്കാരങ്ങൾ നിറഞ്ഞിട്ടുള്ള ഈ ഗ്രന്ഥത്തിൽ ആ മാതിരി പ്രയോഗങ്ങൾ അത്രയധികം ഇല്ലാത്തതുകൊണ്ടൂഹിക്കാവുന്നതാണു്. അൎത്ഥാലങ്കാരങ്ങളും ഇതിൽ പല സ്ഥലങ്ങളിലും ധാരാളമുണ്ടെന്നുമാത്രമല്ല അതെല്ലാം കവിക്കു സ്വതസ്സിദ്ധമായ വാസനാവിശേഷംകൊണ്ടുവന്നുകൂടീട്ടുള്ളതല്ലാതെ അക്കാൎയ്യത്തിൽ ലേശംപോലും ക്ലേശം വേണ്ടിവന്നിട്ടില്ലെന്നുള്ളതും അവയെല്ലാം അതാതു സന്ദൎഭത്തിന്നനുഗുണങ്ങളായിത്തന്നെ ഇരിക്കുന്നതുകൊണ്ടു തീൎച്ചപ്പെടുത്താം.

ഭാഷാരീതി മററുള്ള കഥകളിഗ്രന്ഥങ്ങളിലെന്നപോലെ ഇതിലും ശ്ലോകങ്ങൾ സംസ്കൃതത്തിലും പദങ്ങൾ മിക്കതും ശുദ്ധമായ മണിപ്രവാളരൂപത്തിലുമാണു്. മണിപ്രവാളത്തെപ്പററിയേടത്തോളവും പ്രസിദ്ധമായ എഴുത്തച്ഛന്റെ രീതിയെത്തന്നെയാണു് ഈ കവി പിന്തുടൎന്നിട്ടുള്ളതും. 'വാസവാനുജപരൻ സോഹം' എന്നിങ്ങനെ വിശേഷണവിശേഷ്യങ്ങൾ രണ്ടു ഭാഷയിലായിട്ടുള്ള പ്രയോഗങ്ങൾ ഇതിൽ പലേടത്തുമുണ്ടു്. 'ഭോജനത്തിന്നുതാമസേഹേളുരേഷജരാൻ, ആഹവമതിലതിമോഹികൾ' ഇങ്ങനെ കാലവിളം

ബം എന്നൎത്ഥമായ താമസം എന്ന മലയാളപദത്തിൽ സംസ്കൃത സപ്തമീവിഭക്തി ചേൎത്തു 'താമസേ' എന്നാക്കീട്ടും, ആഗ്രഹം എന്നൎത്ഥമായ 'മോഹം' എന്ന മലയാളപദത്തിൽ സംസ്കൃതതദ്ധിതപ്രത്യയം ചേൎത്തു മോഹീ എന്നാക്കീട്ടു പിന്നെ മലയാളപ്പെടുത്തി മോഹികൾ എന്നാക്കീട്ടും ഉള്ള ചില വിഷമപ്രയോഗങ്ങളും ഇതിൽ ദുൎല്ലഭമായില്ലെന്നില്ല.

കവി.

കൊല്ലവൎഷം ൯൭൩-ൽ നാടുനീങ്ങിയ കാൎത്തികതിരുനാൾ മഹാരാജാവിന്റെ ഭാഗിനേയനും പ്രസിദ്ധനുമായ അശ്വതിതിരുനാൾ തിരുമനസ്സിലെ ഉത്തമകൃതികളിൽ ഒന്നാണു് ഈ അംബരീഷചരിതം കഥകളി. തിരുമനസ്സിലെ ജനനം ൯൩൧-ാമാണ്ടിൽ ആയിരുന്നുവെന്നാണു് കാണുന്നതു്. സ്വതേതന്നെ ജന്മാന്തരവാസനാപൂൎണ്ണമായിരുന്ന അവിടത്തെ ഹൃദയത്തിൽ മാതുലനായ മഹാരാജാവിന്റെ പ്രത്യേകശ്രദ്ധയോടുകൂടിയ വിദ്യാഭ്യാസഗുണവുംകൂടി സിദ്ധിച്ചപ്പോൾ ആ വാസനാതിശയം അസാധാരണമായി തെളിഞ്ഞുപ്രകാശിച്ചതിനാൽ വളരെ ചെറുപ്പത്തിൽതന്നെ നല്ല ഒരു കവിയെന്ന പേർ ഈ രാജകുമാരൻ സമ്പാദിച്ചിരുന്നു. പത്താം വൎഷശതത്തിലുണ്ടായിരുന്ന മലയാളത്തിലെ കവികളുടെ പ്രത്യേകശ്രദ്ധക്കു വിഷയമായിത്തീൎന്നിരുന്ന സാഹിത്യഗ്രന്ഥങ്ങൾ പ്രായേണ കഥകളിയുടെ സ്വരൂപത്തിലായിരുന്നതിനാൽ പ്രസ്തുത ഗ്രന്ഥകൎത്താവിന്റെ പ്രതിഭാവിലാസവും ആ മാതിരി ഗ്രന്ഥങ്ങളായിട്ടുതന്നെയാണു് മലയാളികളായ സഹൃദയന്മാരുടെ ഹൃദയംകുളുൎക്കത്തക്കവണ്ണം പ്രകാശിപ്പാൻ അധികവും സംഗതി വന്നതു്. അംബരീഷചരിതം കൂടാതെ പൂതനാമോക്ഷം, രുഗ്മിണീസ്വയംബരം, പൌണ്ഡ്രകവധം ഇങ്ങനെ പ്രസിദ്ധങ്ങളായ മൂന്നു കഥകളി ഗ്രന്ഥങ്ങളും അവിടത്തെ കൃതികളാണു്. ആശയം നിറഞ്ഞു വഴിയത്തക്കവിധം സംസ്കൃതത്തിലും മലയാളത്തിലും ഒരുപോലെ കവിതകൾ നിൎമ്മിക്കുന്നതിനു് അവിടെക്കുണ്ടായിരുന്ന നൈപുണ്യം അവിടത്തെ എല്ലാ കൃതികളും നല്ലവണ്ണം അനുഭവപ്പെടുത്തിത്തരുന്നതുമാണു്. 'കാവ്യമാലാ' എന്ന സംസ്കൃതഗ്രന്ഥാവലിയുടെ പ്രസാധകന്മാർ ആ ഗ്രന്ഥാവലിയിൽ പ്രസിദ്ധം ചെയ്തിട്ടുള്ളതും സാമാന്യം നന്നായിട്ടുള്ളതുമായ 'രുഗ്മിണീപരിണയം' എന്ന സംസ്കൃതനാടകവും ഈ തിരുമനസ്സിലെ കൃതിതന്നെയാണെന്നാണു് പറഞ്ഞുവരുന്നതു്. ബംബയിൽനിന്നു പ്രസിദ്ധം ചെയ്തുവരുന്ന കാവ്യമാലയിൽപോലും അവിടത്തെ കവിത കാണുന്നതുകൊണ്ടു തിരുമനസ്സിലെ കവിയശസ്സു കേരളത്തിൽമാത്രം കിടന്നു പെരുമാറി പരിമിതസ്ഥിതിയിലിരിക്കുന്നതല്ലെന്നു പ്രത്യേകം പറയേണ്ടതില്ലല്ലൊ. ഈ വക ഗ്രന്ഥങ്ങൾക്കു പുറമേ പല കീൎത്തനങ്ങളും മുക്തകങ്ങളും

(ഒററശ്ലോകങ്ങൾ) അവിടുന്നു നിൎമ്മിച്ചിട്ടും അവയിൽ മിക്കതും കേരളമൊട്ടുക്കും പ്രസിദ്ധങ്ങളായിട്ടുമുണ്ടു്.

തിരുമനസ്സിലെ കൃതികളെല്ലാം അവിടുത്തെ സമാനകാലീനന്മാരും കേരളത്തിലെ മഹാകവികളുടെ കൂട്ടത്തിൽ മുന്നിട്ടുനില്ക്കുന്നവരുമായ കുഞ്ചൻ നമ്പ്യാർ, ഉണ്ണായിവാരിയർ ഇവരുടെയും ഇരയിമ്മൻതമ്പിയുടെയും കൃതികളോടു കിടപിടിച്ചുനില്ക്കുന്നവയാണെന്നു ചുരുക്കത്തിൽ പറവാനല്ലാതെ അവയിൽ ഓരോന്നിനെപ്പററിയും വിസ്തരിച്ചു ഒരു നിരൂപണത്തിന്നു് ഈ അവതാരികയിൽ അവകാശം കാണുന്നില്ല. ഭാഷാസാഹിത്യത്തിന്റെ ഭാഗ്യദോഷനിമിത്തം ഈ മഹാകവിക്കു ൩൨ വയസ്സുവരെ മാത്രം ജീവിച്ചിരിപ്പാനെ ദൈവം ആയുസ്സു കല്പിച്ചിട്ടുണ്ടായിരുന്നുള്ളു. എങ്കിലും മലയാളഭാഷ ഉള്ളേടത്തോളംകാലം ദീൎഘായുൎയ്യോഗത്തോടുകൂടിത്തന്നെ അവിടത്തെ കീൎത്തി തെളിഞ്ഞു തിളങ്ങി ജീവിച്ചിരിക്കുമെന്നുള്ളതിനു സംശയമില്ല.

തിരുവനന്തപുരം }
൯൧ വൃശ്ചികം ൨൦ }

കൃഷ്ണപ്പിഷാരോടി.

# അംബരീഷചരിതം

(കഥകളി)

## സുദർശനം വ്യാഖ്യാനം.

---

മൂലം — ശങ്കരാഭരണം രാഗം.

ശ്ലോകം — ത്രൈലോക്യാങ്കണജാംഘികോദ്ഭടഭുജാ-
ടോപേന യേനാജനി
സപത്നസ്ത്രീകുചകുംഭപത്രരചനാവൈജ്ഞാ-
നികോ വാസവഃ
സോയം ഭാനുകുലാബ്ധികൌസ്തുഭമണി-
ർന്നാഭാഗഭാഗ്യോദയഃ
സൌജന്യാംബുധിരംബരീഷനൃപതിഃ
ശ്രീമാനഭൂദ്വിശ്രുതഃ

---

### വ്യാഖ്യാനം.

അന്വയം — ത്രൈലോക്യാങ്കണജാംഘികോദ്ഭടഭുജാടോപേന യേന വാസവഃ സപത്നസ്ത്രീകുചകുംഭപത്രരചനാവൈജ്ഞാനികഃ അജനി; ഭാനുകുലാബ്ധികൌസ്തുഭമണിഃ നാഭാഗഭാഗ്യോദയഃ സൌജന്യാംബുധിഃ വിശ്രുതഃ ശ്രീമാൻ സഃ അയം അംബരീഷനൃപതിഃ അഭൂൽ.

അൎത്ഥം — ത്രൈലോക്യം ആകുന്ന അങ്കണത്തിനു (മുററത്തിനു്) ജാംഘികനും (അതിവേഗത്തിൽ നടക്കാവുന്ന ആളും) ഉൽഭടവും (എല്ലാററിലും കവിഞ്ഞു നിൽക്കുന്നതു്, ബലമുള്ളതു് എന്നൎത്ഥം) ആയ ഭുജാടോപത്തോടു (കൈയ്യൂക്കു്) കൂടിയവനായ യാതൊരുവനാൽ വാസവൻ (ദേവേന്ദ്രൻ) സപത്നസ്ത്രീകളുടെ കുചകുംഭങ്ങളിൽ പത്രരചനക്കു (പത്തിക്കീററ് എന്നുപറയുന്ന കുറികൾ എഴുതിയുണ്ടാക്കുന്നതിനു്) വൈജ്ഞാനികനായി (കുശലൻ) ഭവിച്ചുവോ; ഭാനുകുലം (സൂൎയ്യവംശം) ആകുന്ന അബ്ധിയിലേ (സമുദ്രം) കൌസ്തുഭമണിയും (കൌസ്തുഭമെന്ന രത്നം) നാഭാഗന്റെ ഭാഗ്യോദയവും (ഭാഗ്യസമൃദ്ധി. നാഭാഗരാജാവിനു ഭാഗ്യത്താൽ ഉണ്ടായ പുത്രൻ എന്നു സാരം) സൌജന്യത്തിനു് അംബുധിയും (സമുദ്രം. പ്രകൃതത്തിൽ ഇരിപ്പിടം എന്നു താൽപൎയ്യം)

വിശ്രുതനം (പ്രസിദ്ധൻ) ശ്രീമാനും ആയ ആ അംബരീഷനൃപതി (അംബരീഷൻ എന്ന രാജാവു്) ഭവിച്ചിരുന്നു.

സാരം— സമുദ്രത്തിൽ കൌസ്തുഭരത്നം ഉണ്ടായതുപോലെ സൂൎയ്യവംശത്തിൽ അംബരീഷൻ എന്നു പേരായ ഒരു രാജാവുണ്ടായിരുന്നു. അദ്ദേഹം നാഭാഗൻ എന്ന രാജാവിനു ഭാഗ്യവിശേഷം കൊണ്ടുണ്ടായ പുത്രനും വളരെ പ്രസിദ്ധനും സൽസ്വഭാവത്തിന്നു് ഇരിപ്പിടവും വലിയ ശ്രീമാനുമായിരുന്നു. അതിവേഗത്തിൽ നടക്കാൻ ശീലമുള്ള ഒരുവന്നു് ഒരു മുററത്തു സഞ്ചരിപ്പാൻ എത്രത്തോളം എളുപ്പത്തിൽ സാധിക്കുമോ? അത്രയും എളുപ്പത്തിൽ തന്നെ അംബരീഷരാജാവിന്റെ ബാഹുബലം ത്രൈലോക്യത്തിലെല്ലാം വ്യാപിച്ചു ലോകരക്ഷ നടത്തിയിരുന്നതിനാൽ ലോകരക്ഷിതാവായ ദേവേന്ദ്രന്നു് അക്കാലത്തു് ആ കാൎയ്യത്തിൽ പ്രവേശിക്കേണ്ടിയിരുന്നില്ല. എപ്പോഴും സ്വൎഗ്ഗസ്ത്രീകളോടുകൂടി ക്രീഡിച്ചും അവരുടെ സ്തനകുംഭങ്ങളിൽ പത്തിക്കീററെഴുതിപ്പരിചയിച്ചും വിനോദിച്ചുകൊണ്ടിരിപ്പാൻതന്നെ സംഗതിയായിരുന്നു. അംബരീഷൻ ലോകരക്ഷയിൽ അത്ര സമൎത്ഥനാണെന്നുള്ള വിശ്വാസം ദേവേന്ദ്രനുണ്ടായിരുന്നുവെന്നു താൽപൎയ്യം. ഇവിടെ ഭുജാടോപത്തിൽ ജാംഘികത്വം ആരോപിപ്പാൻ ത്രൈലോക്യത്തിൽ അങ്കണത്വാരോപം ആവശ്യമാകയാൽ പരമ്പരിതരൂപകം. ഇന്ദ്രന്നു ലോകരക്ഷാഭാരമുണ്ടായിരുന്നില്ലെന്നുള്ള സംഗതിയെ സ്വൎഗ്ഗസ്ത്രീകുചകുംഭപത്രരചനയിൽ ഇന്ദ്രനെ വിദഗ്ദ്ധനാക്കിത്തീൎത്തുവെന്നുള്ള ഭംഗ്യന്തരത്തിൽ കാണിച്ചിരിക്കയാൽ പൎയ്യായോക്തം. രാജാവിൽ കൌസ്തുഭത്വം ആരോപിക്കുന്നതിന്നു സൂൎയ്യവംശത്തിൽ സമുദ്രത്വാരോപം വേണ്ടതാകയാൽ അതിലും പരമ്പരിതരൂപകം. നാഭാഗന്റെ ഭാഗ്യസമൃദ്ധിയുടെ ഫലമായ അംബരീഷനെ ഭാഗ്യസമൃദ്ധിയായി പറഞ്ഞിരിക്കയാൽ ഹേത്വലങ്കാരം. ഈ അലങ്കാരങ്ങൾക്കു പരസ്പരം അംഗാംഗിഭാവം മുതലായതൊന്നും ഇല്ലാത്തതിനാലും ഭേദം സ്പഷ്ടമാകയാലും എല്ലാംകൂടിച്ചേൎന്നുണ്ടായ സംസൃഷ്ടിപ്രധാനാലങ്കാരം. ശാൎദ്ദൂലവിക്രീഡിതംവൃത്തം.

ചെമ്പടതാളം.

പല്ലവി— ഭാനുകുലകമുദിനീഭാസുരശശാങ്കൻ
മാനനീയഹരിപദമനനതൽപരൻ

൧. വാരിധിമേഖലയാകും പാരിടമഖിലം
സ്വൈരംപാലിച്ചുതന്നുടെ സാകേതസമാനം.

൨. അംബരചരതരുണീ വദനപങ്കജ-
ചുംബിതകീൎത്തികലാപനംബരീഷഭൂപൻ

൩. പല്ലവാംഗിമാരാംനിജ വല്ലഭമാരോടുംകൂടി
കല്യരാമമാത്യരോടും കെഴുതുകേനവാണു.

അൎത്ഥം—ഭാനുകുലമാകുന്ന (സൂൎയ്യവംശം) കുമുദിനിക്കു (ആമ്പൽപൊയ്ക) ഭാസുരനായ (തെളിഞ്ഞു പ്രകാശിക്കുന്ന) ശശാങ്കനും (ചന്ദ്രൻ)മാനനീയമായ

(വന്ദിക്കേണ്ടതു്) ഹരിപദത്തിന്റെ (വിഷ്ണുവിന്റെ പാദം) മനനത്തിൽ (ധ്യാനം) തൽപരനും (താല്പര്യമുള്ളവൻ) അംബരചരന്മാരുടെ (ആകാശത്തിൽ സഞ്ചരിക്കുന്നവർ. ദേവകൾ) തരുണിമാരുടെ (സ്ത്രീകൾ) വദനപങ്കജങ്ങളാൽ (പങ്കജംപോലെയുള്ള വദനങ്ങൾ. മുഖപത്മങ്ങൾ) ചുംബിതമായ (ചുംബിക്കപ്പെട്ട. പ്രകൃതത്തിൽ ഗാനംചെയ്യപ്പെട്ട) കീർത്തികലാപത്തോടു (കീർത്തിസമൂഹം) കൂടിയവനുമായ അംബരീഷരാജാവു വാരിധി (സമുദ്രം) മേഖലയായിട്ടുള്ള (അരഞ്ഞാണം. ചുററും സമുദ്രമുള്ളത് എന്നർത്ഥം) ഭൂമി മുഴുവനും തന്നുടെ സാകേതത്തോടു (അയോധ്യാപട്ടണം) സമാനമായി (തുല്യം) സ്വൈരമാംവണ്ണം (സുഖത്തോടെ) പാലിച്ചു (രക്ഷിച്ചു) പല്ലവംപോലെയുള്ള (തളിർപോലെയുള്ള) അംഗത്തോടുകൂടിയവരായ നിജവല്ലഭമാരോടും (തന്റെ ഭാര്യമാർ) കല്യരായ (സമർത്ഥന്മാർ) അമാത്യന്മാരോടും (മന്ത്രിമാർ) കൂടി സന്തോഷത്തോടെ വസിച്ചു.

സാരം—ആമ്പൽപൊയ്കക്കു ചന്ദ്രനെന്നപോലെ സൂര്യവംശത്തിനു തെളിവുണ്ടാക്കുന്നവനും എല്ലാവരും വന്ദിക്കേണ്ടതായ വിഷ്ണുപാദത്തിൽ ഭക്തിയുള്ളവനും ദേവസ്ത്രീകൾ പോലും പുകഴ്ത്തുന്ന കീർത്തിയുള്ളവനുമായ ആ അംബരീഷരാജാവു നാലുസമുദ്രംവരെയുള്ള ഭൂമി മുഴുവനും തന്റെ അയോദ്ധ്യാപട്ടണത്തെപ്പോലെ തന്നെ ലേശം പ്രയാസംകൂടാതെ രക്ഷിച്ചുംകൊണ്ടു സുന്ദരിമാരായ പത്നിമാരോടും നിപുണന്മാരായ മന്ത്രിമാരോടുകൂടി സന്തോഷത്തോടെ പാർത്തുവന്നു. ഇവിടെ ഭാനുകുലത്തിൽ കുമുദിനീത്വാരോപം രാജാവിൽ ചന്ദ്രത്വാരോപത്തിന്നാവശ്യമാകയാൽ പരമ്പരിതരൂപകം, സാകേതസമാനം പാരിടം പാലിച്ചു എന്നുപമ. വദനപങ്കജചുംബിതം എന്ന സ്ഥലത്തു പരിണാമം. ഈ മൂന്നലങ്കാരങ്ങളുടേയും സംസൃഷ്ടി പ്രധാനാലങ്കാരം.

തോടിരാഗം.

ഗാഢോൽകണ്ഠവിലാസിജാലവിവിധക്രീഡാനിദാനേ ദിനേ
സദ്യസ്സ്വീകൃതവിക്രിയാ ന ഭുവനേ വാസന്തികേ സന്തി കേ
ഇത്യാലാപിനി കോകിലാരവമിഷാൽ കേളീവനേ ജാതുചി-
ദ്രാജാ നിർജ്ജിതരാജരാജവിഭവഃ പ്രോചേ വചഃ പ്രേയസീഃ.

അന്വയം— ഗാഢോൽകണ്ഠവിലാസിജാലവിവിധക്രീഡാനിദാനേ വാസന്തികേ ദിനേ ഭുവനേ കേ സദ്യഃ സ്വീകൃതവിക്രിയാഃ ന സന്തി: കോകിലാരവമിഷാൽ ഇതി ആലാപിനി കേളീവനേ നിർജ്ജിതരാജരാജവിഭവഃ രാജാ കദാചിൽ പ്രേയസീഃ വചഃ പ്രോചേ.

അർത്ഥം—ഗാഢമായ (അധികമായ) ഉൽകണ്ഠയോടു (അതിരാഗംനിമിത്തം മനസ്സിനുണ്ടാകുന്ന ഉപദ്രവം) കൂടിയ വിലാസിജാലത്തിന്റെ (കാമിസമൂഹം) വിവിധക്രീഡകൾക്കും (പലമാതിരിക്രീഡകൾ) നിദാനവും (കാരണം) വാസന്തികവും (വസന്തകാലത്തുള്ളതു്) ആയ ദിനത്തിൽ ഭുവനത്തിൽ (ലോകത്തിൽ) എവർ പെട്ടെന്നു സ്വീകൃതമായ് (സ്വീകരിക്കപ്പെട്ട. ഉണ്ടായ)

വിക്രിയയോടു (വികാരം) കൂടിയവരായി ഭവിക്കുന്നില്ല; കോകിലങ്ങളുടെ (കുയിലുകൾ) ആരവം (ശബ്ദം) എന്ന മിഷത്താൽ (വ്യാജം) ഇപ്രകാരം ആലാപിയായിരിക്കുന്ന (വിളിച്ചുപറയുന്നതായ) കേളീവനത്തിൽ (ഉദ്യാനം) വെച്ചു് നിർജ്ജിതമായ (ജയിക്കപ്പെട്ട) രാജരാജവിഭവത്തോടു (കുബേരന്റെ ഐശ്വര്യം) കൂടിയവനായ രാജാവു് ഒരു ദിവസം പ്രേയസിമാരോടു (ഭാര്യമാർ) വചസ്സിനെ (വാക്കു്) പറഞ്ഞു.

സാരം—ശൃംഗാരത്തിന്റെ ഉദ്ദീപനമായ പുഷ്പസമൃദ്ധിമുതലായതുണ്ടാക നിമിത്തം വലിയ ഉൽകണ്ഠയുള്ള കാമുകന്മാൎക്ക പലമാതിരി ക്രീഡകളും നടത്തുവാൻ കാരണഭൂതമായ വസന്തദിവസത്തിൽ മനസ്സിന്ന പെട്ടെന്നു് ഒരുവികാരം ഉണ്ടാകാത്തവരായി ഒരാളെങ്കിലും ഈ ലോകത്തിലില്ല; എന്നിങ്ങനെ കുയിൽനാദം എന്ന വ്യാജത്തിൽ വിളിച്ചുപറഞ്ഞുകൊണ്ടിരിക്കുന്ന ഉദ്യാനത്തിൽ വെച്ചു്, കുബേരനെക്കാളും വിഭവമുള്ള ആ അംബരീഷരാജാവു് ഒരുദിവസം തന്റെ ഭാൎയ്യമാരോടു താഴെപറയുംപ്രകാരം പറഞ്ഞു. ഇവിടെ കോകിലാരവം എന്നുള്ളതു വ്യാജമാണു്; വാസ്തവത്തിൽ ഉദ്യാനം മേൽപ്രകാരം വിളിച്ചുപറകയാണു് ചെയ്യുന്നതു്; എന്നിങ്ങനെ വാസ്തവമായ കുയിൽനാദത്തിന്റെ അപഹ്നവം കാണിച്ചിരിക്കയാൽ കൈതവാപഹ്നുതി അലങ്കാരം- അന്ത്യപ്രാസം ശബ്ദാലങ്കാരം.

ചമ്പതാളം.

പദം — കനകരുചിരുചിരാംഗിമാരേ!
 കനിവൊടുകണ്ടിതോകാനനവിലാസം
൧. മല്ലികാമുദ്ഗമുകുളമിന്നുകാൺക
 മധുപരവശാലി വിലസുന്നു
 മുല്ലശരജയശംഖമെന്നു തോന്നുന്നു.
൨. രജനിയുടെമുഖമിതാനുകന്നു—ഇന്ദു
 രതികുതുകിപോലെ വിലസുന്നു
 വിജയായമദനനും വിരുതു തുടരുന്നു.
൩. ചന്ദ്രമണിശയനമതികാന്തം — മൃദുല-
 ചാരുകിസലയലസദുപാന്തം
 മന്ദേതരം വന്നു മാനയ നിതാന്തം.

അൎത്ഥം— കനകരുചിരുചിരാംഗിമാരേ! = കനകത്തിന്റെ രുചിപോലെ (ശോഭപോലെ) രുചിരങ്ങളായ (മനോഹരങ്ങൾ) അംഗങ്ങളോടുകൂടിയവരേ!. കാനനവിലാസം = കാനനത്തിന്റെ (കാട്ടിന്റെ, ഉദ്യാനത്തിന്റെ) വിലാസം (ഭംഗി). (1) മല്ലികാമുദ്ഗമുകുളം = മല്ലികയുടെ മുദ്ഗവായ മുകുളം (മൊട്ടു്). മധുപരവശാലി = മധുപങ്ങളുടെ (വണ്ടുകൾ) രവം (ശബ്ദം) ഉള്ളതു. മുല്ലശരജയശംഖം = മുല്ലശരന്റെ (കാമൻ) ജയശംഖു് (ജയയാത്രയിൽ വി

ളിക്കുന്ന ശംഖ്). (2) രജനി=രാത്രി. മുഖം=ആരംഭം. നുകന്നു=പ്രാപിച്ചു. ഇന്ദു=ചന്ദ്രൻ. രതികുതുകി=രതിയിൽ (ക്രീഡ) കുതുകം (ആഗ്രഹം) ഉള്ളവൻ. കാമുകൻ എന്നൎത്ഥം. വിജയായ=വിജയത്തിന്നായി. മദനൻ=കാമൻ. (3) ചന്ദ്രമണിശയനം=ചന്ദ്രമണികൊണ്ടുള്ള (ചന്ദ്രകാന്തക്കല്ലുകൊണ്ടുണ്ടാക്കിയ) ശയനം (ശയനസ്ഥലം എന്നൎത്ഥം). അതികാന്തം=ഏററവും മനോഹരം. മൃദുലചാരുകിസലയലസദുപാന്തം=മൃദുലങ്ങളും (മാൎദ്ദവമുള്ളവ) ചാരുക്കളും (ഭംഗിയുള്ളവ) ആയ കിസലയങ്ങൾകൊണ്ടു (തളിരുകൾ) ലസത്തായ (പ്രകാശിക്കുന്ന) ഉപാന്തത്തോടു (സമീപപ്രദേശം) കൂടിയതു്. മന്ദേതരം=മന്ദമല്ലാത്തവിധം (വേഗത്തിൽ). നിതാന്തം=നല്ലവണ്ണം. മാനയ=മാനിക്കുക! (മദ്ധ്യമപുരുഷൻ ഏകവചനം).

സാരം—സുന്ദരാംഗിമാരേ! നിങ്ങൾ ഈ ഉദ്യാനത്തിൻെറ ഭംഗി കനിവോടുകൂടികാണുവിൻ!. ഇതാ മുല്ലമൊട്ടുകളിന്മേൽ വണ്ടുകൾ മൂളിക്കൊണ്ടിരിക്കുന്നു, അതുകണ്ടാൽ കാമദേവൻെറ ജയയാത്രയിൽ ശംഖു വിളിക്കുന്നതാണോ എന്നു തോന്നും. ചന്ദ്രൻ രജനീമുഖത്തെ നുകന്നുംകൊണ്ടു് ഒരു കാമുകനെപ്പോലെ ശോഭിക്കുന്നു. കാമനും തൻെറ ശക്തിനടത്തി എല്ലാ ലോകത്തെയും കീഴടക്കാനായി വീണ്ടും വീണ്ടും സാമൎത്ഥ്യം കാണിച്ചുതുടങ്ങുന്നു, ഞാൻ കാമപരവശനായിരിക്കുന്നു എന്നു താല്പൎയ്യം. അതിനാൽ ചന്ദ്രകാന്തക്കല്ലുകൊണ്ടു നിൎമ്മിച്ചതും അതിരമണീയവും സമീപപ്രദേശങ്ങളിലെല്ലാം നല്ല തളിരുകൾ നിറഞ്ഞു ശോഭിക്കുന്നതുമായ ഈ ശയനസ്ഥലത്തേക്കു വേഗത്തിൽ വന്നു് ആ കാമനെ നല്ലവണ്ണം മാനിക്കുക. ക്രീഡിപ്പാൻ വേഗത്തിൽ വന്നാലും എന്നു ഭാവം. ഇതിൽ രാത്രിയുടെ ആരംഭമായ സന്ധ്യാസമയത്തിൽ ചന്ദ്രൻ ഉദിച്ചുവരുന്നതിനെ ആസ്പദമാക്കി രജനീശബ്ദത്തിൻെറ സ്ത്രീലിംഗത്വം വഴിക്കു സ്ത്രീത്വവും ഇന്ദുശബ്ദത്തിൻെറ പുല്ലിംഗത്വം വഴിക്കു പുരുഷത്വവും പ്രകൃതത്തിൽ ആരംഭം എന്നൎത്ഥമായ മുഖശബ്ദത്തിനു ശ്ലേഷംകൊണ്ടു കിട്ടുന്ന വദനം എന്ന അൎത്ഥവും ചന്ദ്രനും രാത്രിമുഖവും തമ്മിൽ യോജിക്കുക എന്ന അംശത്തിനു യോഗത്തിൻെറ വകഭേദമായ ചുംബനാൎത്ഥവും കല്പിച്ചു്, കാമുകനായ ഒരുവൻ ഏതുവിധം കാമിനീമുഖത്തെ നുകരുന്നുവൊ അപ്രകാരം തന്നെ രജനീകാന്തനായ ചന്ദ്രൻ രജനീമുഖത്തെ നുകരുന്നതിനാൽ ചന്ദ്രൻ കാമുകനെപ്പോലെ ശോഭിക്കുന്നു; എന്നിങ്ങനെ സമാസോക്തി അംഗമായിട്ടുള്ള ഉപമ. വണ്ടുകൾ ഇരുന്നു മൂളുന്ന മുല്ലമൊട്ടു കാമൻെറ ജയശംഖമൊ എന്നു തോന്നും എന്നുൽപ്രേക്ഷ. 'മല്ലികാമുകുളേ ഭാതിമഞ്ജുകൂജൻ മധുവ്രതഃ ആത്മയോനേഃ പ്രയാണായ ശംഖമാപൂരയന്നിവ' എന്നും 'അയമൈന്ദ്രീമുഖംപശ്യരക്തശ്ചുംബതിചന്ദ്രമാഃ' എന്നും ഉള്ള പ്രാചീനപദ്യങ്ങൾ ഇവിടെ ഓൎക്കേണ്ടതാകുന്നു. ഈ പദം 'കനകരുചിരുചിരാംഗിമാരേ' എന്നു ബഹുവചനമായി എല്ലാവരോടും കൂടീട്ടാണു് തുടങ്ങിയിരിക്കുന്നതെങ്കിലും അവസാനത്തെ ചരണത്തിൽ 'മാനയ' എന്നു് ഏകവചനം പ്രയോഗിച്ചിരിക്കുന്നതിനാൽ ആ ചരണം ഒരാളോടുമാത്രമാണെന്നറിഞ്ഞുകൊള്ളണം.

എരിക്കിലക്കാമോദരിരാഗം. ചമ്പടതാളം.

പദം — നരവരശിഖാമണേ! നിശമയ ഗിരംമേ
വിരവിനൊടറികനീ വിപിനമതിവിജനം.
൧. മല്ലികാക്ഷാവലി വല്ലഭകേളോടുമിതാ
കല്ഹാരകാനനേ കാൺക വിലസുന്നു.
൨. കമലാകരം ചാരുകാനനമഹിതൻെറ
വിമലമുകുരം പോലെ വിലസുന്നു പാരം.
൩. ചൂതങ്ങളിൽമധുപപോതങ്ങൾ വാഴുന്നു
ചൂതശരനാമലിപിജാതമതുപോലെ.
൪. കളകണ്ഠഗീതമിതു കാമനുടെ ചാപഗുണ
കളശിഞ്ജിതംപോലെ കാനനേകേൾക്കുന്നു.
൫. മഞ്ജുതരകുഞ്ജമിതു മദനകേളിചെയ്‌വതിന്നു
അഞ്ജസാ പോകനാം അംബുജവിലോചന!

ഈ പദം രാജ്ഞിയുടെ ഉത്തരമാകുന്നു.

അൎത്ഥം—നരവരശിഖാമണേ!=രാജശ്രേഷ്ഠ! മേ=എൻെറ. ഗിരം=വാക്കിനെ. നിശമയ=കേട്ടാലും (മദ്ധ്യമപുരുഷൻ). വിപിനം=കാട് (ഉദ്യാനം). അതിവിജനം=ഏററവും വിജനമായ സ്ഥലം. ആകുന്നു എന്നു ചേൎക്കണം. (1) മല്ലികാക്ഷാവലി=മല്ലികാക്ഷങ്ങളുടെ (അരയന്നങ്ങൾ) ആവലി (സമൂഹം) കല്ഹാരകാനനേ=കല്ഹാരങ്ങൾ നിറഞ്ഞ കാനനത്തിൽ. കല്ഹാരങ്ങൾ കാടുകെട്ടി നിൽക്കുന്നിടത്ത് എന്നു സാരം. കല്ഹാരമെന്നതു വെള്ളത്തിൽ ഉണ്ടാകുന്ന ചെറിയതരം ഒരു ചെടിയാണ്. (2) കമലാകരം=താമരപ്പൊയ്ക. ചാരുകാനനമഹി=മനോഹരമായ ഉദ്യാനഭൂമി. വിമലമുകുരം=നിൎമ്മലമായ കണ്ണാടി. (3) ചൂതങ്ങൾ=തേന്മാവുകൾ. മധുപപോതങ്ങൾ=മധുപങ്ങളുടെ (വണ്ടുകൾ) പോതങ്ങൾ (കുട്ടികൾ). ചൂതശരനാമലിപിജാതം=ചൂതശരൻെറ (കാമൻെറ) നാമലിപികളുടെ (പേർ എഴുതീട്ടുള്ള അക്ഷരങ്ങളുടെ) ജാതം (സമൂഹം). (4) കളകണ്ഠഗീതം= കളകണ്ഠങ്ങളുടെ (കുയിലുകൾ) ഗീതം(പാട്ട്). ചാപഗുണകളശിഞ്ജിതം=ചാപഗുണത്തിൻെറ (വില്ലിലെ ഞാണിൻെറ) കളമായ (മധുരമായ) ശിഞ്ജിതം (നാദം), കാനനേ=ഉദ്യാനത്തിൽ. (5) മഞ്ജുതരകുഞ്ജം=മഞ്ജുതരമായ (ഏററവും രമ്യമായ) കുഞ്ജം (ലതാഗൃഹം). അഞ്ജസാ = വേഗത്തിൽ. അംബുജവിലോചന!=അംബുജങ്ങൾ (താമര) പോലെയുള്ള വിലോചനങ്ങൾ (കണ്ണുകൾ) ഉള്ളവനേ!.

സാരം—ഹേ രാജശ്രേഷ്ഠ! ഞാൻ പറയുന്നതു കേട്ടാലും. ഈ ഉദ്യാനം നല്ല വിജനപ്രദേശമാണല്ലൊ. അരയന്നങ്ങൾ അവയുടെ പിടകളോടുകൂടി ഇതാ കല്ഹാരങ്ങൾ നിറഞ്ഞ പ്രദേശത്തു ക്രീഡിച്ചുകൊണ്ടിരിക്കുന്നു. ഈ താമരപ്പൊയ്ക ഉദ്യാനഭൂമിയാകുന്ന നായികയുടെ കണ്ണാടിപോലെ നിൎമ്മലമായി

ശോഭിക്കുന്നു. തേൻമാവുകളിൽ കൊച്ചു വണ്ടുകൾ നിരന്നിരിക്കുന്നതു കണ്ടാൽ കാമന്റെ നാമാക്ഷരങ്ങൾ വരിവരിയായി എഴുതിയിരിക്കയാണോ എന്നു തോന്നും. ലോകമെല്ലാം ജയിച്ച മഹാവീരന്റെ പേർ എങ്ങും എഴുതി പ്പതിക്കുന്നമാതിരിയിൽ എന്നൎത്ഥം. ആ വണ്ടുകളെ കാണുമ്പോൾ കാമനെ ഓൎമ്മവരുന്നുവെന്നു ഭാവം. അതുപോലെതന്നെ കാമന്റെ ചാപഗുണത്തിൽ നിന്നു പുറപ്പെടുന്ന മനോഹരധ്വനിയോ എന്നു തോന്നുന്ന വിധത്തിൽ കുയിൽനാദവും ഇതാ കേൾക്കുന്നു. അതിനാൽ അതിരമ്യമായ ലതാഗൃഹം ഇതാ, നമുക്കു ക്രീഡിപ്പാൻ വേഗത്തിൽ പോവുക. ഈ പദത്തിൽ രണ്ടും മൂന്നും നാലും ചരണങ്ങളിൽ ഉൽപ്രേക്ഷാലങ്കാരം.

കാമോദരിരാഗം.

ശ്ലോ— നിർമ്മുക്തവൈരമൃഗയൂഥനിഷേവ്യമാണം
നീരന്ധ്രശാഖികലനിഹ്നുതഭാനുബിംബം
സപ്രശ്രയം നൃപതിരാശ്രമമേത്യ ശാന്തം
സപ്രസ്തുതസ്തുതി വസിഷ്ഠമുഷിം വവന്ദേ.

അന്വയം—സഃ നൃപതിഃ നിർമ്മുക്തവൈരമൃഗയൂഥനിഷേവ്യമാണം നീരന്ധ്രശാഖികലനിഹ്നുതഭാനുബിംബം ശാന്തം ആശ്രമം സപ്രശ്രയം ഏത്യ വസിഷ്ഠംമുഷിം പ്രസ്തുതസ്തുതിവവന്ദേ.

അൎത്ഥം—ആ നൃപതി (രാജാവു്) നിർമ്മുക്തവൈരങ്ങളായ (പരസ്പര വൈരത്തെ ഉപേക്ഷിച്ച) മൃഗയൂഥങ്ങളാൽ (മൃഗകുലങ്ങൾ) നിഷേവ്യമാണവും (സേവിക്കപ്പെടുന്നതു്) നീരന്ധ്രമായ (ഇടതൂൎന്നു നിൽക്കുന്ന) ശാഖികുലത്താൽ (മരക്കൂട്ടം) നിഹ്നുതമായ (മറയ്ക്കപ്പെട്ട) ഭാനുബിംബത്തോടു (സൂൎയ്യബിംബം) കൂടിയതും ശാന്തവും ആയ ആശ്രമത്തെ പ്രശ്രയത്തോടെ (വിനയം) പ്രാപിച്ചിട്ടു വസിഷ്ഠനാകുന്ന മുഷിയെ പ്രസ്തുതമായ (പ്രസ്താവിക്കപ്പെട്ട) സ്തുതിയോടുകൂടെ വന്ദിച്ചു.

സാരം—ആ രാജാവു് തപോമാഹാത്മ്യം നിമിത്തം സ്വഭാവേന പരസ്പര വൈരികളായ മൃഗങ്ങൾപോലും ആ വൈരം ഉപേക്ഷിച്ചു് ഇണങ്ങിക്കളിച്ചുകൊണ്ടിരിക്കുന്നതും മരങ്ങൾ ഇടതൂൎന്നു നിൽക്കുന്നതുകൊണ്ടു വെയിൽ തീരെ തട്ടാത്തതും ശാന്തവുമായ വസിഷ്ഠാശ്രമത്തിൽ വിനയത്തോടു കൂടിച്ചെന്നു് ആ മഹൎഷിയെ താഴെ പറയുംപ്രകാരം സ്തുതിച്ചുംകൊണ്ടു വന്ദിച്ചു. വസന്തതിലകംവൃത്തം. കഥകളിയിൽ നിബ്ബന്ധമുള്ളതുപോലെ വെച്ചിട്ടുള്ള ശൃംഗാരപദം ആദ്യംതന്നെ കഴിച്ചിട്ടു കവി ഈ ശ്ലോകം മുതൽ കഥ ആരംഭിച്ചിരിക്കുന്നു.

അടന്തതാളം.

പദം—പത്മജന്മനന്ദന! ഗുരോ! പരമാത്മരൂപചിന്തന!
പത്മബന്ധുകുലത്തിനു നിൻപാദ-
പത്മമല്ലോ ദൈവതം മഹാമുനേ!

൧. ഭൂരിപുണ്യവസതേ! നീയല്ലോ പുരോഹിത-
നായിവാഴുന്നു, പാരിലെന്തതിദുർല്ലഭം
ഞങ്ങൾക്കു, പാർത്തുകാൺകിലധുനാകൃപാലോ!

൨. ഭാഗധേയനിലയൻ ഭഗീരഥഭൂമിപാലതിലകൻ
നാകവാഹിനിയെത്തപസാനര-
ലോകമാനയിച്ചതും കൃപാതവ.

൩. പന്നഗേന്ദ്രശയനൻ മുകുന്ദൻ പ്രസന്നനായിവരുവാൻ
കിന്നുകാര്യമെന്തെന്നടിയനോ-
ടിന്നരുൾചെയ്യുവിഭോ മഹാമുനേ!

അർത്ഥം—പത്മജന്മനന്ദന!=ബ്രഹ്മാവിന്റെ പുത്ര!. പരമാത്മരൂപചിന്തന!=പരമാത്മാവിന്റെ (ഈശ്വരന്റെ) രൂപത്തെത്തന്നെ ചിന്തിക്കുന്നവനേ!. ബ്രഹ്മധ്യാനം ചെയ്യുന്നവൻ എന്നു സാരം. പത്മബന്ധുകുലം=സൂർയ്യകുലം. ദൈവതം=ദൈവം. (1) ഭൂരിപുണ്യവസതേ!=വളരെ പുണ്യങ്ങൾക്കു് ഇരിപ്പിടമായവനേ!. അധുനാ=ഇപ്പോൾ. കൃപാലോ!=കൃപാശീല!. വളരെ ദയയുള്ളവൻ എന്നർത്ഥം. (2) ഭാഗധേയനിലയൻ=ഭാഗധേയത്തിന്നു (ഭാഗ്യം) നിലയം (ആശ്രയം. ഇരിപ്പിടം) ആയവൻ. മഹാഭാഗ്യവാൻ എന്നു ചുരുക്കം. ഭഗീരഥഭൂമിപാലതിലകൻ=ഭഗീരഥൻ എന്ന രാജശ്രേഷ്ഠൻ. നാകവാഹിനി=ആകാശഗംഗ. തപസാ=തപസ്സുകൊണ്ടു്. നരലോകം=മനുഷ്യലോകത്തെ. ആനയിക്ക=പ്രാപിപ്പിക്ക. തവ=അങ്ങയുടെ. കൃപാ=ദയതന്നെ. ആകുന്നു എന്നു ചേൎക്കണം. (3) പന്നഗേന്ദ്രശയനൻ=പന്നഗേന്ദ്രൻ (സർപ്പരാജാവു്. അനന്തൻ) ശയനമായവൻ. വിഷ്ണു എന്നു താൽപര്യം. മുകുന്ദൻ=മോക്ഷം ദാനം ചെയ്യുന്നവൻ. പ്രസന്നൻ=പ്രസാദിച്ചവൻ. കിന്നു=എന്തു്. കാര്യം=ചെയ്യേണ്ടതു്. സാരം സ്പഷ്ടം.

സുരട്ടിരാഗം. അടന്തതാളം.

പദം—ഭാനുവംശാവതംസ! ഭാഷിതം ശൃണുമേ
സത്തമ! ഭവാനുടയസപ്താംഗങ്ങളാകവേ
നിത്യമുദിതങ്ങളായിനിവസിച്ചീടുകയല്ലീ?

൧. ലോകരഞ്ജനം നിങ്ങൾക്കേകമാകിയധർമ്മം
വ്യാകുലതയെന്നിയേ വിരവിലതുചെയ്യുന്നോ?

൨. ആദിപൂരുഷൻ തന്റെ മോദമാശുവരുവാൻ
ദ്വാദശീവ്രതമതു സാദരം ചരിക്കനീ.

൩. ഛത്മമെന്നിയേ പാദപത്മസേവചെയ്കിലോ
പത്മനാഭൻ തനുടെ ആത്മാനമപിനൽകും.

ഈ പദം വസിഷ്ഠന്റെ ഉത്തരമാകുന്നു.

അർത്ഥം—ഭാനുവംശാവതംസ! = സൂര്യവംശത്തിന്ന് അവതംസം (ശിരോലങ്കാരം) ആയവനേ! മേ = എന്റെ. ഭാഷിതം = വാക്കിനെ. ശൃണു = കേട്ടാലും. സത്തമ! = സജ്ജനങ്ങളിൽ വെച്ചു പ്രധാനനായവനേ! സപ്താംഗങ്ങൾ = ഏഴു രാജ്യാംഗങ്ങൾ. നിത്യമുദിതങ്ങൾ = എപ്പോഴും സന്തോഷത്തോടു കൂടിയവ. അല്ലെങ്കിൽ നിത്യം ഉദിതങ്ങൾ എന്നു പദം. ഉദിതങ്ങൾ = അഭിവൃദ്ധിയെ പ്രാപിച്ചവ. (1) ലോകരഞ്ജനം = ജനങ്ങളെ രഞ്ജിപ്പിക്കൽ. ഏകം = പ്രധാനം. വ്യാകുലത = സമാധാനക്കേട് (സംശയമെന്നർത്ഥം) (2) ആദിപൂരുഷൻ = ആദിയായ പുരുഷൻ (ലോകത്തിന്നെല്ലാം ആദികാരണമായ വിഷ്ണു) ചരിക്ക = ആചരിക്ക. (3) ഛത്മം = കപടം. ആത്മാനം അപി = ആത്മാവിനെപ്പോലും; തന്നെപ്പോലും.

സാരം—സൂര്യകുലശ്രേഷ്ഠനും സജ്ജനോത്തമനുമായ രാജാവേ! ഞാൻ പറയുന്നതു കേട്ടാലും. അങ്ങയുടെ രാജ്യാംഗങ്ങൾ ഏഴും എന്നും അഭിവൃദ്ധിയെ പ്രാപിച്ചുകൊണ്ടുതന്നെ വരുന്നുണ്ടല്ലോ? പ്രജകളെ രഞ്ജിപ്പിക്കുന്നതുതന്നെയാണ് സൂര്യവംശരാജാക്കന്മാരായ നിങ്ങളുടെ പ്രധാന ധർമ്മം. ആ ധർമ്മത്തെ യാതൊരു കുഴപ്പവും കൂടാതെ അങ്ങു നടത്തുന്നുണ്ടല്ലോ? മഹാവിഷ്ണു വേഗത്തിൽ പ്രസാദിപ്പാനായി നല്ലതു ദ്വാദശീവ്രതമാണ്. ആ വ്രതം ഭവാൻ അനുഷ്ഠിച്ചുകൊൾക. കപടം കൂടാതെ സേവിക്കുന്നവൎക്കു വിഷ്ണുഭഗവാൻ തന്നെത്തന്നെയും നൽകുകയും ചെയ്യും. ഇവിടെപ്പറഞ്ഞ ഏഴു രാജ്യാംഗങ്ങൾ ഇവയാണ്—രാജാവ്, മന്ത്രിമാർ, സുഹൃത്തുക്കൾ, ഭണ്ഡാരം, നാട്ടുകൾ, ദുർഗ്ഗങ്ങൾ (യുദ്ധകാലങ്ങളിൽ രക്ഷപ്പെടാനുള്ളതും ശത്രുക്കൾക്കു കടപ്പാൻ കഴിയാത്തതുമായ സ്ഥലങ്ങൾ), സൈന്യങ്ങൾ.

പന്തുവരാടി രാഗം.

ശ്ലോ— അഥ കദാചിദനന്തപദാംബുജ-
പ്രസൃതമാനസമഞ്ജുമധുവ്രതഃ
സചിവമേവമുവാച സമാഗതം
സ ഭവനം ഭവനന്ദനവിക്രമഃ

അന്വയം—അഥ കദാചിൽ അനന്തപദാംബുജപ്രസൃതമാനസമഞ്ജുമധുവ്രതഃ ഭവനന്ദവിക്രമഃ സഃ ഭവനം സമാഗതം സചിവം ഏവം ഉവാച.

അർത്ഥം—അനന്തരം ഒരു ദിവസം അനന്തന്റെ (വിഷ്ണു) പദമാകുന്ന അംബുജത്തിൽ (താമരപ്പൂവ്) പ്രസൃതമായ (പ്രവേശിച്ച) മാനസമാകുന്ന (മനസ്സ്) മഞ്ജുമധുവ്രതത്തോടു (മനോഹരമായ വണ്ട്) കൂടിയവനും ഭവനന്ദനന്റെ (ശിവപുത്രൻ. സുബ്രഹ്മണ്യൻ) വിക്രമംപോലെയുള്ള വിക്രമമുള്ളവനുമായ അദ്ദേഹം (അംബരീഷൻ) ഭവനത്തെ സമാഗതനായ (പ്രാപിച്ച) സചിവനോടു (മന്ത്രി) ഇപ്രകാരം പറഞ്ഞു.

**സാരം**—പിന്നെയൊരുദിവസം, വണ്ടു താമരയിൽ ചെന്നുകൂടുംപോലെ അത്യാസക്തിയോടുകൂടി വിഷ്ണുപാദങ്ങളിൽതന്നെ മനസ്സു ലയിച്ചവനും സാക്ഷാൽ സുബ്രഹ്മണ്യനെപ്പോലെ പരാക്രമിയുമായ അംബരീഷൻ രാജധാനിയിൽവെച്ചു മന്ത്രിയോടു താഴെ പറയുംപ്രകാരം പറഞ്ഞു. ഇവിടെ മനസ്സിനെ മധുവ്രതമാക്കി രൂപണം ചെയ്‌വാൻ പദത്തെ അംബുജമാക്കി രൂപണം ചെയ്യുന്നത് ആവശ്യമാകയാൽ പരമ്പരിതരൂപകം. ഭവനന്ദനവിക്രമൻ എന്നതിൽ ഉപമ. വൃത്തം ദ്രുതവിളംബിതം. യമകംശബ്ദാലങ്കാരം.

ചമ്പതാളം.

പദം— മന്ത്രിവര! നിശമയ സുമന്ത്ര! വചനം മമ
സന്ത്രാസിതാശേഷവിമതവിതതേ!
൧. ഈശനിൽവിമുഖമാമിന്ദ്രിയകുലം
ക്ലേശാവഹമെന്നു കരുതുക ഭവാൻ.
൨. വാരിധികാഞ്ചിയാം ധരണിതന്നിൽ
ആരഹോ പറക ഹരിചരണവിമുഖൻ.
൩. നാരായണന്റെ പദനളിനഭജനം
താരകം ഭവജലധിതന്റെ അറിയേണം.

**അത്ഥം**—ഹേ മന്ത്രിശ്രേഷ്ഠ! സന്ത്രാസിതമായ (ഭയപ്പെട്ടത്തിയിരിക്കുന്ന) അശേഷവിമതന്മാരുടെ (സവ്വശത്രുക്കളുടെയും) വിതതിയോടു (സമൂഹത്തോടു) കൂടിയവനേ! സുമന്ത്ര! എന്റെ വചനത്തെ നിശമനം ചെയ്ക (കേൾക്കുക). (1) ഈശനിൽ (ഈശ്വരനിൽ) വിമുഖമായ (ഭക്തിയില്ലാത്തതായ) ഇന്ദ്രിയകുലം (എല്ലാ ഇന്ദ്രിയങ്ങളും) ക്ലേശമുണ്ടാക്കുന്നതാണെന്നു ഭവാൻ കരുതിക്കൊൾക. (2) വാരിധി (സമുദ്രം) കാഞ്ചിയായ (അരഞ്ഞാണമായ, ചുററുമുള്ള) ഭൂമിയിൽ ഹരിചരണത്തിൽ (വിഷ്ണുപാദത്തിൽ) വിമുഖനായവൻ ആരുണ്ട്? പറക. (3) നാരായണന്റെ പദനളിനത്തിന്റെ (പാദപത്മത്തിന്റെ) ഭജനം, ഭവമാകുന്ന (പ്രപഞ്ചം) ജലധിയുടെ (സമുദ്രത്തിന്റെ) താരകം (അക്കരെക്കു കടത്തുന്ന സാധനം) ആകുന്നു. അറിഞ്ഞുകൊൾക.

**സാരം**—സകല ശത്രുക്കളെയും ഭയപ്പെടുത്തുന്ന വീരനും മന്ത്രിശ്രേഷ്ഠനുമായ സുമന്ത്ര! ഞാൻ പറയുന്നതു കേൾക്കുക. വിഷ്ണുഭജനം ചെയ്‌വാൻ താൽപര്യമില്ലാത്ത ചക്ഷുസ്സ്, ശ്രോത്രം, രസന മുതലായ സകലേന്ദ്രിയങ്ങളും വലിയ ക്ലേശത്തിന്നല്ലാതെ ഒരിക്കലും സുഖത്തിന്നു കാരണമാകുന്നതല്ല. അതിനാൽ സമുദ്രംവരെയും പരന്നു കിടക്കുന്ന നമ്മുടെ രാജ്യത്തിൽ വിഷ്ണുഭക്തിയില്ലാത്തവനായി ആരെങ്കിലും ഉണ്ടെങ്കിൽ ആ ആൾ ആരെന്നു പറയുക. (അവനെ വിഷ്ണുഭക്തനാക്കിത്തീക്കേണ്ടത് രാജ്യം ഭരിക്കുന്ന നമ്മുടെ ചുമതലയാണെന്നു ഭാവം.) വിഷ്ണുപാദഭജനം സംസാരസമുദ്രം കടന്നുകൂടുവാനുള്ള ഉപകരണമാണെന്നു എല്ലാവരും അറിയേണ്ടതാകുന്നു.

മുഖാരിരാഗം. അടന്തതാളം.

പദം — നാഭാഗനൃപനന്ദന! ശോഭനനിജ-
കീർത്തിദീപിതാഖിലലോക!

൧. അപ്രതിമമാം നിന്റെ അധികവിക്രമംകൊണ്ടു
സൽപഥമതിൽതന്നെ സകലരും മരുവുന്നു.

൨. ബന്ധുരകമലിനീബന്ധു വന്നുദിക്കുമ്പോൾ
അന്ധകാരത്തിനുണ്ടോ അവകാശമവനിയിൽ.

൩. പാപരാം യവനന്മാർ പാരമുന്മത്തരായി
പാരിതിൽ മരുവുന്നു പാർത്ഥിവശിഖാമണേ!

ഈ പദം മന്ത്രിയുടെ ഉത്തരം.

അർത്ഥം— ശോഭനമായ നിജകീർത്തികൊണ്ടു ദീപിതമായ (ശോഭിച്ച) അഖിലലോകത്തോടു കൂടിയ നാഭാഗരാജപുത്ര! (1) അപ്രതിമമായ (നിസ്തുല്യമായ) അവിടത്തെ വലിയ പരാക്രമം നിമിത്തം സകല ജനങ്ങളും സൽപഥത്തിൽ) (സന്മാർഗ്ഗത്തിൽ) തന്നെ ഇരിക്കുന്നു. (2) ബന്ധുരമായ (പ്രകാശിച്ചുകൊണ്ടിരിക്കുന്ന) കമലിനീബന്ധു (താമരപ്പൊയ്കയുടെ ബന്ധു. സൂര്യൻ) ഉദിക്കുമ്പോൾ അവനിയിൽ (ഭൂമിയിൽ) അന്ധകാരത്തിന്ന് (ഇരുട്ടിന്നു്) അവകാശം (ഇരിപ്പാൻ ഇടം) ലഭിക്കുന്നുണ്ടോ? (3) ഹേ! പാർത്ഥിവശിഖാമണേ? (രാജശ്രേഷ്ഠ!) പാപന്മാരായ യവനന്മാർ മാത്രം പാരം (ഏററവും) ഉന്മദർ (ഗർവ്വിഷ്ഠന്മാർ) ആയി ഭൂമിയിൽ പാർക്കുന്നുണ്ട്.

സാരം—ഹേ നാഭാഗരാജപുത്ര! അവിടത്തെ യശസ്സു ലോകത്തിലെല്ലാം തെളിഞ്ഞു പ്രകാശിച്ചുംകൊണ്ടിരിക്കുന്നുണ്ടു്. നിസ്തുല്യമായ അവിടത്തെ പരാക്രമം നിമിത്തം സകല ജനങ്ങളും വിശ്ലഭാന്തന്മാരായിത്തന്നെ ഇരിക്കുന്നതുമുണ്ടു്. സൂര്യൻ പ്രകാശിച്ചുംകൊണ്ടിരിക്കുമ്പോൾ ഇരുട്ടു് ഉണ്ടാകുന്നതല്ലല്ലൊ. എന്നാൽ പാപികളായ യവനവർഗ്ഗക്കാർ മാത്രം വലിയ ഗർവ്വിഷ്ഠന്മാരായി ഇപ്പോഴും ഈ ഭൂമിയിലുണ്ടു്. ഇവിടെ ഒന്നും രണ്ടും ചരണങ്ങളിൽകൂടി വൈധർമ്മ്യരീതിയിലുള്ള ദൃഷ്ടാന്തം അലങ്കാരം.

പന്തുവരാടിരാഗം. ചമ്പതാളം.

പദം — അവരെയിഹ സമരഭുവി അതിരഭസമൊടുയമ
ഭവനമതിലാക്കുമെൻ ഭുജധൃതകൃപാണം.

ഇതു രാജാവിന്റെ പ്രത്യുത്തരം.

അർത്ഥം—അവരെ ഇഹ (ഇവിടെ) സമരഭുവി (യുദ്ധക്കളത്തിൽ) അതിരഭസ(അതിവേഗ)ത്തോടെ എന്റെ ഭുജത്തിൽ ധൃതമായ (ധരിക്കപ്പെട്ട) കൃപാണം (വാൾ) യമഭവനത്തിൽ (കാലഗൃഹത്തിൽ) ആക്കും.

സാരം—ഗർവിഷ്ഠന്മാരായ ആ യവനന്മാരെയെല്ലാം യുദ്ധത്തിൽ ഉടൻതന്നെ ഞാൻ വാൾകൊണ്ടു വെട്ടിക്കൊല്ലുന്നുണ്ടു്.

കേദാരഗൌഡം രാഗം.

ശ്ലോ— സ്വർദ്ധാമഹർമ്മ്യമണിമഞ്ചവിരാജമാന-
മുഗ്ദ്ധാംഗനാനിവഹഗീതയശഃപ്രവാഹഃ
സ്പർദ്ധാവഹം യവനസംഘമഥോ ജിഘാംസുഃ
യുദ്ധായബദ്ധമതിരേഷ രുഷാ ബഭാഷേ.

അന്വയം— സ്വർദ്ധാമഹർമ്മ്യമണിമഞ്ചവിരാജമാനമുഗ്ദ്ധാംഗനാനിവഹഗീതയശഃ പ്രവാഹഃ ഏഷഃ അഥോ സ്പർദ്ധാവഹം യവനസംഘം ജിഘാംസുഃ യുദ്ധായബദ്ധമതിഃ രുഷാ ബഭാഷേ.

അർത്ഥം—സ്വർദ്ധാമ (സ്വർഗ്ഗ) ത്തിലുള്ള ഹർമ്മ്യങ്ങളിലെ (മാളികകൾ) മണിമഞ്ചങ്ങളിൽ (രത്നമയങ്ങളായ കട്ടിലുകൾ) വിരാജമാനമാരായ (ശോഭിക്കുന്ന) മുഗ്ദ്ധാംഗനമാരുടെ (സുന്ദരിമാർ) നിവഹത്താൽ (സമൂഹം) ഗീതമായ (ഗാനം ചെയ്യപ്പെട്ട) യശഃപ്രവാഹത്തോടു (കീർത്തിപരമ്പര) കൂടിയവനായ ഇദ്ദേഹം ഉടൻതന്നെ സ്പർദ്ധാവഹമായ (വൈരം വെച്ചുകൊണ്ടിരിക്കുന്ന) യവനസംഘത്തെ ജിഘാംസുവും (ഹനിപ്പാൻ ഒരുങ്ങിയവൻ) യുദ്ധത്തിന്നു ബദ്ധമതിയും (താല്പര്യമുള്ളവൻ) ആയിട്ടു രുട്ടോടു (കോപത്തോടു) കൂടിപ്പറഞ്ഞു.

സാരം—സ്വർഗ്ഗസുന്ദരിമാർ അവരുടെ മാളികകളിൽ കട്ടിന്മേലിരുന്നു രസമായി പാടുന്ന കീർത്തിയുള്ള ആ രാജാവു് മന്ത്രിയോടു മേൽപ്രകാരം പറഞ്ഞതിന്നുശേഷം ആ ദുഷ്ടയവന സംഘത്തെ ഉടൻതന്നെ നശിപ്പിക്കണമെന്നുറച്ചു യുദ്ധത്തിന്നൊരുങ്ങിപ്പുറപ്പെട്ടു് ആ യവനന്മാർ പാർക്കുന്ന ദിക്കിൽ ചെന്നു. പിന്നെ കോപത്തോടുകൂടി അവരെ താഴെ പറയുംപ്രകാരം പോരിന്നു വിളിച്ചു. വൃത്തം വസന്തതിലകം. പാദാന്തപ്രാസം ശബ്ദാലങ്കാരം.

ചെമ്പടതാളം.

പദം— രേ രേ നരഹതകന്മാരേ! വന്നീടുവിൻ
പാപശീലന്മാർ നിങ്ങൾ പാരാതെ വാണിവിടെ
പാപകൃത്യമതിപൌരുഷേണ തന-
പാലനായകലിതംഹതമൃഗശതം
ഭവതിമഹിതചരിതമിതുനഹി.

൧. വാക്കിലുള്ളഭിമാനം പോക്കു് വേണമെന്നുള്ള-
തോർക്കണം വിരവിൽ നേർക്കണം ധനുഷി
ചേർക്കണം ശരങ്ങൾ നിശിതതരങ്ങൾ
കരുതനിങ്ങൾ സമരമിന്നു.

൨. ജംഭവൈരിതന്നുടെ ഡംഭം ശമിപ്പിപ്പാനും
ഡിംഭരേ! സപദികിം പ്രയാസമിതി
സംഭ്രമിക്കമുടനേ സമരഘടനേ
പരുഷരടനേഗഹനേ നിങ്ങൾ.
൩. വാസുദേവനെപ്പരിഹാസം ചെയ്ത നിങ്ങൾക്ക
വാസവാനുജപരൻ കരോമിസുഖ-
വാസമതിനു സാഹം ശമനഗേഹം
ചെയ്തു സാഹസേന രണമിഹ.

അർത്ഥം—'രേരേ' എന്നതു നിന്ദയെക്കാണിക്കുന്ന നിപാതം (അവ്യയം) ആണ്. മലയാളത്തിൽ 'എടാ എടാ' എന്നതുപോലെ. നിന്ദ്യന്മാരായ നരഹതകന്മാരേ! (ദുഷ്ടമനുഷ്യരേ!) വരുവിൻ. നിങ്ങൾ പാപകർമ്മം തന്നെ ശീലിച്ചുവരുന്നവരാണ്. പാരാതെ (ആലോചനകൂടാതെ) ഇവിടെ വാണ് തനപാലനത്തിന്നായി (ശരീരരക്ഷണത്തിനുവേണ്ടി) അതിപൌരുഷത്തോടെ (വലിയ പൌരുഷം നടിച്ച്) ഹതമൃഗഗണമായ (അസംഖ്യം മൃഗങ്ങളെ ഹനിച്ചിട്ടുള്ള) പാപകൃത്യം കലിതമായി (ചെയ്യപ്പെട്ടതായി). ഇവിടെ 'നിങ്ങളാൽ' എന്നു ചേർക്കണം. ഇതു് മഹിതചരിതമായി (ഉത്തമമായ പ്രവൃത്തി) ഭവിക്കുന്നില്ല. മഹിതചരിതം നഹിഭവതി എന്നു യോജന. (1) വാക്കിൽ ഉള്ള അഭിമാനം പോർ ചെയ്യുന്നതിലും വേണം എന്നുള്ളതു നിങ്ങൾ ഓർക്കണം. ശരിയായി എതിർക്കുവിൻ! ധനുസ്സിൽ (വില്ലിൽ) നിശിതതരങ്ങളായ (ഏററവും തീക്ഷ്ണങ്ങളായ) ശരങ്ങൾ ചേർക്കുവിൻ! നിങ്ങൾ ഇപ്പോൾ സമരം (യുദ്ധം) ചെയ്യുവിൻ! (കുരുത=ചെയ്യുവിൻ. മദ്ധ്യ; ബഹുവചനം). (2) ഡിംഭരേ! (മൂഢന്മാരേ!) നിങ്ങൾക്ക് ഇപ്പോൾ ജംഭവൈരിയുടെ (ദേവേന്ദ്രന്റെ) ഡംഭം (ഗർവ്വ്) ശമിപ്പിപ്പാനും എന്താണ് പ്രയാസം എന്നാണ്. 'ഡിംഭരേ! സപദി ജംഭവൈരിതന്നുടെ ഡംഭം ശമിപ്പിപ്പാനും കിം പ്രയാസം ഇതി', ഇങ്ങനെ യോജന. നിങ്ങൾക്ക എന്നു ചേർക്കണം. ഉടനെ പരുഷമായ രടനത്തോടു (ശബ്ദത്തോടു) കൂടിയതും ഗഹനവും (വൈഷമ്യമുള്ളതും) ആയ സമരഘടനത്തിൽ (യുദ്ധത്തിരക്കിൽ) നിങ്ങൾ സംഭ്രമിക്കും. (3) വാസവാനുജപരനായ (ഇന്ദ്രാനുജനായ വിഷ്ണുവിൽ ഭക്തിയുള്ള) ആ ഞാൻ വിഷ്ണുവിനെ പരിഹസിച്ച നിങ്ങൾക്ക് സുഖവാസത്തിനുള്ള സ്ഥലം ശമനഗേഹം (കാലഗൃഹം) ആക്കിച്ചെയ്യുന്നുണ്ട്. ഇവിടെ സാഹസത്തോടുകൂടി യുദ്ധം ചെയ്യുവിൻ!

സാരം—മനുഷ്യരിൽവെച്ച് ദുഷ്ടന്മാരായ നിങ്ങൾ യുദ്ധത്തിനുവരുവിൻ. പാപകർമ്മംതന്നെ ചെയ്തുകൊണ്ടിരിക്കുന്ന നിങ്ങളെ ഇനി ജീവിച്ചിരിപ്പാൻ സമ്മതിക്കയില്ല. നിങ്ങൾ സ്വന്തം ശരീരം പോഷിപ്പിക്കാൻ വേണ്ടി എത്രയോ മൃഗങ്ങളെക്കൊല്ലുക എന്ന പാപകർമ്മം ചെയ്തുവരുന്നു. അതു വലിയ പൌരുഷമാണെന്നും നടിക്കുന്നു. ഇതു് ഒരിക്കലും നല്ല പ്രവൃത്തിയാകുന്നതല്ല. ആരുവന്നാലും ഞങ്ങൾ കൂട്ടാക്കയില്ലെന്നു നിങ്ങൾ അഭിമാനം പറയാറുണ്ടല്ലോ.

എന്നാൽ ആ അഭിമാനം യുദ്ധം ചെയ്യുന്നതിലും വേണ്ടതാണ്. അതിനാൽ യുദ്ധത്തിന്നൊരുങ്ങുവിൻ! മൂർച്ചയുള്ള ശരങ്ങൾ വില്ലിൽ തൊടുക്കുവിൻ! ദേവേന്ദ്രൻ എതിൎത്തു വന്നാൽപോലും മടക്കി ഓടിച്ചുകൊള്ളാമെന്നായിരിക്കാം മൂഢന്മാരായ നിങ്ങൾ വിചാരിക്കുന്നതു്. പക്ഷേ ഭയങ്കരമായ യുദ്ധം തുടങ്ങിയാൽ ഉടൻതന്നെ പരിഭ്രമിച്ചു പരുങ്ങുമെന്നതിനു സംശയമില്ല. ഏതായാലും വിഷ്ണുനിന്ദ ചെയ്യുന്ന നിങ്ങളെക്കൊന്നല്ലാതെ വിഷ്ണുഭക്തനായ ഞാൻ അടങ്ങുകയില്ല. അതുകൊണ്ടു് കഴിയുന്ന സാഹസത്തോടുകൂടി യുദ്ധം ചെയ്തുകൊൾവിൻ.

കേദാരഗൌഡം രാഗം.

ശ്ലോ — ഘനാഘനഘടാപടുധ്വനിത ഗർവ്വസർവ്വംകഷ-
ക്ഷ്മാരമണശിഞ്ജിനീസ്വനവിതീൎണ്ണകൎണ്ണജ്വരാഃ
രടൽപടഹഡംബരാജഗദുരൂർജിതാഡംബരാ
മിഥോഥയവനാഭുജക്ഷുഭിതവൈരിസേനാവനാഃ.

അന്വയം — അഥ ഘനാഘനഘടാപടുധ്വനിതഗർവ്വസർവ്വംകഷക്ഷ്മാരമണശിഞ്ജിനീസ്വനവിതീൎണ്ണകൎണ്ണജ്വരാഃ രടൽപടഹഡംബരാഃ ഊർജിതാഡംബരാഃ ഭുജക്ഷുഭിതവൈരിസേനാവനാഃ യവനാഃ മിഥഃ ജഗദുഃ.

അൎത്ഥം—അതിന്റെശേഷം ഘനാഘനഘടയുടെ (ഇടതിങ്ങിയ കാർമേഘപംക്തിയുടെ) പടുവായ (തീക്ഷ്ണമായ) ധ്വനിത (ശബ്ദ) ത്തിന്റെ ഗർവ്വത്തിൽ സർവ്വംകഷമായ (എല്ലാ അംശത്തിലും വ്യാപിച്ചതായ) ക്ഷ്മാരമണന്റെ (രാജാവിന്റെ) ശിഞ്ജിനീസ്വനത്താൽ (ഞാണൊലിയാൽ) വിതീൎണ്ണമായ (വീണ്ടും വീണ്ടും ഉണ്ടാക്കപ്പെട്ട) കൎണ്ണജ്വര (കൎണ്ണശല്യ)ത്തോടു കൂടിയവരും, രടത്തായ (ശബ്ദിക്കുന്ന) പടഹഡംബര (പെരുമ്പറക്കൂട്ട)ത്തോടു കൂടിയവരും ഊർജിതമായ ആഡംബരത്തോടു (ആനകളുടെ ശബ്ദം അല്ലെങ്കിൽ ആഘോഷം) കൂടിയവരും ഭുജങ്ങളാൽ ക്ഷുഭിതമായ (നശിപ്പിച്ച) വൈരിസേനകളുടെ അവനത്തോടു (രക്ഷയോടു) കൂടിയവരുമായ യവനന്മാർ പരസ്പരം പറഞ്ഞു.

സാരം–രാജാവു മേൽപ്രകാരം പോൎക്കു വിളിച്ചു ഉടൻതന്നെ വില്ലിന്റെ ഞാൺ വലിച്ചുവിട്ടു ഭയങ്കരമായ ചെറുഞാണൊലിയുണ്ടാക്കി. ഇടതിങ്ങി നിറഞ്ഞ കാർമേഘങ്ങളിൽ നിന്നുണ്ടാകുന്ന തീക്ഷ്ണമായ ഇടിനാദത്തിന്റെ ഗാംഭീൎയ്യം മുഴുവനുമുള്ള ആ ചെറുഞാണൊലി ചെകിടടയത്തക്കവിധം യവനന്മാർ കേട്ടു. ശത്രുസേനകൾക്കു രക്ഷയില്ലാതാക്കികഴെക്കുവാൻ വേണ്ട കയ്യൂക്കുള്ള ആ യവനന്മാർ ഉടൻതന്നെ അസംഖ്യം പെരുമ്പറകൾ ഒന്നിച്ചു കൊട്ടിയും ഊർജിതത്തോടെ ഘോഷം കൂട്ടിയും താഴെ പറയുംപ്രകാരം തമ്മിൽ പറഞ്ഞു. വൃത്തം പൃഥ്വി, അലങ്കാരം ഉപമ.

ചെമ്പടതാളം.

പദം:— ഛാവത്തുന്നഃഘോരസോസുന്നീ അടി ഗോപുഃരപരുസോ
കാളമേഹകുളചണ്ഡഃകോളാഹളസന്നിഹോ

കാളരുദ്രകണുന്നാദകണുന്നാദിളമ്പടോ-
വീരപുലുസട്ടഹാസഃമളണവിജിംഭിഓ
പാരാവാരഭവമഹാഘോരരാവഡംബരോ
താഡിഅപടഹാവസംബളണമംസളോ
താമലസഭവളോ അളംഘണവിഅട്ഠിഓ
ഗജ്ജന്തഗഅണിവഹബിംഹിദവിവഡ്ഢിഓ
ണച്ചന്തഃഘോഡബഹളഹേസാരവമേദുരോ
പവ്വഅഗഹീരദരകന്ദരസുപിണ്ഡിഓ
സവ്വഭൌമമുഹഗഅകണ്ണഃഭേപണ്ഡിഓ.

ഈ പദം പ്രാകൃതഭാഷയാണ്. ഇതിന്റെ സംസ്കൃതം താഴെ ചേർക്കുന്നു:—

ചാപഗുണഘോഷഃ ശ്രൂയതേ ഗോപുരേപരുഷഃ
കാളമേഘകുലചണ്ഡകോലാഹലസന്നിഭഃ
കാലരുദ്രകണ്ഠനാദകുണ്ഠനാതിലമ്പടഃ
വീരപുരുഷാട്ടഹാസമേളന വിജൃംഭിതഃ
പാരാവാരഭവമഹാഘോരരാവഡംബരഃ
താഡിതപടഹരവസംവലനമാംസളഃ
താമരസഭവലോകലംഘനവികത്ഥിതഃ
ഗർജ്ജദ്ഗജനിവഹബൃംഹിതവിവർദ്ധിതഃ
നൃത്യദ്ഘോടബഹളഹേഷാരവമേദുരഃ
പർവ്വതഗഭീരദരകന്ദരസുപിണ്ഡിതഃ
സാർവ്വഭൌമമുഖഗജകർണ്ണഭേദപണ്ഡിതഃ

അർത്ഥം:—ഗോപുരേപരുഷഃ ചാപഗുണഘോഷഃ ശ്രൂയതേ. ഇങ്ങനെ ഒന്നാംഖണ്ഡത്തിന്റെ അന്വയം. ഗോപുരത്തിൽ പരുഷമായ ചാപഗുണഘോഷം (വില്ലിന്റെ ഞാണൊലി) കേൾക്കുന്നു. എന്ന് അതിന്റെ അർത്ഥം. ശേഷം ഓരോഖണ്ഡവും ഓരോ സമസ്തപദവും എല്ലാം ചാപഗുണഘോഷത്തിന്റെ വിശേഷണങ്ങളുമാകുന്നു. കാളമേഘകുലചണ്ഡകോലാഹല സന്നിഭം=കാർമേഘക്കൂട്ടത്തിന്റെ കഠോരമായ കോലാഹലത്തോടു തുല്യം. കാലരുദ്രകണ്ഠനാദ കുണ്ഠനാതിലമ്പടം=കാലരുദ്രന്റെ (സംഹാരരുദ്രന്റെ) കണ്ഠനാദത്തിന്റെ (അലർച്ചയുടെ) കുണ്ഠനത്തിൽ (മന്ദീകരണത്തിൽ. അലർച്ച നിസ്സാരമാക്കുന്നതിൽ എന്നു ചുരുക്കം) അതിസമർത്ഥമായിട്ടുള്ളത്. വീരപുരുഷാട്ടഹാസമേളനവിജൃംഭിതം = വീരപുരുഷന്റെ അട്ടഹാസത്തിന്റെ മേളനം (കലർച്ച) കൊണ്ടു വർദ്ധിച്ചത്. പാരാവാരഭവമഹാഘോരരാവഡംബരം=പാരാവാരത്തിൽനിന്നു (സമുദ്രത്തിൽനിന്നു) ഭവിച്ചതായ മഹാഘോരശബ്ദത്തിന്റെ ഡംബരം (തള്ളിച്ച)പോലെയുള്ളഡംബരത്തോടുകൂടിയത്. താഡിതപടഹരവസംവലനമാംസളം= താഡിതമായ (കൊട്ടുന്ന) പടഹത്തിന്റെ രവത്തിന്റെ (ശബ്ദത്തിന്റെ) സംവലനം (കലർച്ച) കൊണ്ട്

മാംസളം (കനംകൂടിയതു്). താമരസഭവലോകലംഘനവികത്ഥിതം = താമരസഭവന്റെ (ബ്രഹ്മാവിന്റെ) ലോകത്തിന്റെ ലംഘനമായ (അതിക്രമണം. ആ സത്യലോകം കടന്നു പോകുന്ന) വികത്ഥിതത്തോടു (ഗർവ്വോടുകൂടിയ അലർച്ച; അഹംഭാവം) കൂടിയതു്. ഗജ്ജദ്ഗജനിവഹബൃംഹിത വിവർദ്ധിതം = ഗജ്ജുകളായ (അലറുന്ന) ഗജസമൂഹങ്ങളുടെ ബൃംഹിതത്താൽ (ശബ്ദത്താൽ) വർദ്ധിച്ചതു്. നൃത്യൽഘോടബഹളഹേഷാരവമേദുരം = തുള്ളുന്ന കുതിരകളുടെ ബഹളമായ ഹേഷാരവത്താൽ (ഹേഷാരവം എന്നാൽ കുതിരയുടെ ശബ്ദം) കനംകൂടിയതു്. പർവ്വതഗഭീരദരകന്ദരസംപിണ്ഡിതം = പർവ്വതങ്ങളിലെ ഗംഭീരങ്ങളായ ദരങ്ങളിലും (വലിയ മടകൾ) കന്ദരങ്ങളിലും (ഗുഹകൾ) സംപിണ്ഡിതം (ഉരുണ്ടുകൂടി കട്ടിയായിത്തീൎന്നതു്). സാർവ്വഭൗമമുഖഗജകൎണ്ണഭേദപണ്ഡിതം = സാർവ്വഭൗമൻ മുതലായ ഗജങ്ങളുടെ ചെവി പൊട്ടിക്കുന്നതിൽ സമൎത്ഥമായിട്ടുള്ളതു്. ഇതിന്റെ സാരം സ്പഷ്ടം. സാർവ്വഭൗമൻ, പുഷ്പദന്തൻ, സുപ്രതീകൻ, പുണ്ഡരീകൻ, ഐരാവതം, വാമനൻ, കുമുദൻ, അഞ്ജനൻ ഇങ്ങനെ എട്ടു ദിഗ്ഗജങ്ങൾ. യവനന്മാർ സംസ്കൃതഭാഷ സംസാരിപ്പാൻ അർഹതയില്ലാത്തവരാണെന്നു വെച്ചിട്ടുള്ളതനുസരിച്ചാണ് അവരുടെ ഈ പദം കവി പ്രാകൃതഭാഷയിലാക്കിയിരിക്കുന്നതു്. എന്നാൽ നാടകാദികളിൽ നീചന്മാരെന്നു വെച്ചിട്ടുള്ളവർ സംസാരിക്കുന്ന പ്രാകൃതം ഇതല്ല. പൈശാചി എന്നു പറയുന്ന ഭാഷയാണ്.

കേദാരഗൌഡരാഗം. ചെമ്പടതാളം.

പദം— ആഹവമതിലതിമോഹികളായ് ചില
ദേഹികൾ വന്നിടുകിൽ— മട-
മടങ്ങിനടുങ്ങിമടങ്ങിവിരവിനൊ-
ടൊട്ടുങ്ങിടും നിയതം.

൧. തഞ്ചാതെബഹുപഞ്ചാനനകുല-
സഞ്ചാരിണിവിപിനേ— ഏതി
നിനയ്ക്കുകരിക്കുഗമിക്കിൽമദമതു
ഭവിക്കുമോ പറവിൻ.

൨. ദക്ഷതയോടുടനിക്ഷിതിയിൽ വ-
ന്നാക്ഷേപം ചെയ്‌വാൻ— യുധി
പെരുത്തകരുത്തുമുഴുത്തതിമത്ത
കുമത്ത്യാരാതിഹോ.

൩. വിക്രമമൊടുസുരചക്രസമേതശ-
തക്രതുതാൻവരികിൽ— ബത
ക്ഷുരപ്രശരപ്രഹരപ്രഭിന്നനാ-
യിതഃ പ്രയാതിദ്രുതം.

അർത്ഥം—യുദ്ധത്തിൽ അതിയായ മോഹത്തോടുകൂടി ചില ആളുകൾ വരികയാണെങ്കിൽ അവർ മദം അടങ്ങി ഭയപ്പെട്ടു മടങ്ങി വേണ്ടവിധം നശിച്ചുകൊള്ളും എന്നു തീർച്ചയാണ്. കൃസൽ കൂടാതെ അനേകം പഞ്ചാനനകുലം (സിംഹക്കൂട്ടം) സഞ്ചരിക്കുന്നതായ വിപിനത്തിൽ (കാട്ടിൽ) ഗമിക്കിൽ (പോയാൽ) കരിക്കു (ആനയ്ക്കു്) മദം ഭവിക്കുമോ? അതു ഹൃത്തിൽ (ഉള്ളിൽ) നിനച്ചുനോക്കുക! എന്നിട്ടു പറവിൻ! സാമർത്ഥ്യത്തോടുകൂടി ഇക്ഷിതിയിൽ (ഈ പ്രദേശത്തു) വന്ന് ആക്ഷേപിക്കുന്നതിന്നായി വന്നവരും യുദ്ധത്തിൽ വലിയ ബലം മുഴുത്തു തിമത്തവരും ദുഷ്ടമനുഷ്യരുമായ ഇവർ ആരെല്ലാമാണ്? പരാക്രമത്തോടുകൂടി സുരചക്ര(ദേവസൈന്യ)ങ്ങളോടു ചേൎന്നു ദേവേന്ദ്രൻതന്നെ വന്നാലും ക്ഷുരപ്രം (ചുരിക) കൊണ്ടും ശരം കൊണ്ടുമുള്ള പ്രഹരത്താൽ വിഭിന്നനായിട്ടു് (ശരീരം പിളൎന്നവൻ) ഇതഃ (ഇവിടെനിന്നു) പ്രയാതി (ഉടൻപോകും) നിശ്ചയം.

സാരം—യവനന്മാർ മേൽപറഞ്ഞപ്രകാരം സംഭാഷണം ചെയ്തതിന്നശേഷം അവരിൽ പ്രധാനനായ യവനൻ രാജാവിനോടും രാജസൈന്യത്തോടും ഇങ്ങനെ പറഞ്ഞു—നിങ്ങൾ യുദ്ധംചെയ്‌വാൻ മോഹിച്ചു വന്നിരിക്കയാണെങ്കിൽ ക്ഷണത്തിൽ തോററു നശിക്കും. സിംഹങ്ങൾ നിറഞ്ഞിരിക്കുന്ന കാട്ടിൽ ആനയുടെ ഗൎവ്വു ഫലിക്കയില്ല. ഇവിടെ വന്നു് ഇങ്ങനെ ഞങ്ങളെ ആക്ഷേപിക്കാൻ തക്ക യുദ്ധസാമൎത്ഥ്യമുണ്ടെന്നു നടിക്കുന്ന ദുഷ്ടന്മാർ ആരുണ്ടു്. ഇന്ദ്രനും ദേവപ്പടയും എല്ലാംകൂടി വന്നാൽപോലും ഞങ്ങളുടെ ആയുധം ഏററു ശരീരമാസകലം മുറിഞ്ഞു് ഇവിടെ നിന്നോടിക്കൊള്ളും. ഇതിൽ പല്ലവിയിലും ഒന്നാമത്തെ ചരണത്തിലുമായി ദൃഷ്ടാന്താലങ്കാരം.

## കാനക്കുറിഞ്ഞി രാഗം.

ജ്യാഘാതശ്രേണിജാഗ്രദ്ഭുജഭുജഗരസജ്ഞായിതാസിപ്രകാണ്ഡ
വ്യാലീഢപ്രൌഢവൈരിക്ഷിതിരമണഗണപ്രാണവാതപ്രരോ [ഹഃ
മദ്ധ്യേ യുദ്ധംനിരുദ്ധ്യദ്രുതമഥയവനാൻ ദീൎഘനിദ്രാംനിനീഷുഃ
ബദ്ധാടോപംബഭാഷേപ്രഥിതഭുജമദാഡംബരാ നംബരീഷഃ.

അന്വയം— അഥജ്യാഘാതശ്രേണിജാഗ്രദ്ഭുജഭുജഗരസജ്ഞായിതാസിപ്രകാണ്ഡവ്യാലീഢപ്രൌഢവൈരിക്ഷിതിരമണഗണപ്രാണവാതപ്രരോഹഃ അംബരീഷഃ പ്രഥിതഭുജമദാഡംബരാൻ യവനാൻ മദ്ധ്യേയുദ്ധം ദ്രുതം നിരുദ്ധ്യ ദീൎഘനിദ്രാം നിനീഷുഃ ബദ്ധാടോപം ബഭാഷേ.

അൎത്ഥം— അതിന്റെശേഷം, ജ്യാഘാതശ്രേണികൊണ്ടു് (വില്ലിന്റെ ഞാണു വലിച്ചുവിടുന്നതിന്റെ ആധിക്യം) ജാഗ്രത്തായ (തെളിവുള്ള; ശക്തിയുള്ള) ഭുജമാകുന്ന ഭുജഗത്തിന്റെ (സൎപ്പം) രസജ്ഞ (നാക്കു) ആയിരിക്കുന്ന അസിയുടെ (വാൾ) പ്രകാണ്ഡത്താൽ (വായ്ത്തല) വ്യാലീഢമായ (ഭക്ഷി

ക്കപ്പെട്ട) പ്രൌഢന്മാരായ വൈരിക്ഷിതിരമണന്മാരുടെ (ശത്രുരാജാക്കന്മാർ) പ്രാണനാകുന്ന വാതപ്രരോഹത്തോടു (വാതം = വായു. പ്രരോഹം = മുള. ചെറിയ വായു.) കൂടിയവനായ അംബരീഷൻ പ്രഥിതമായ(പ്രസിദ്ധം) ഭുജമദാഡംബരം (കൈയ്യുക്കകൊണ്ടുള്ള ഗർവിന്റെ ആധിക്യം) ഉള്ളവരായ യവനന്മാരെ യുദ്ധമദ്ധ്യത്തിൽ നിരോധനം ചെയ്തിട്ട് (തടുത്തിട്ട്) ദീർഘനിദ്രയെ (മരണം) നിനീഷുവായിട്ട് (പ്രാപിപ്പാൻ കരുതിയവൻ) ആടോപത്തോടുകൂടി (ശക്തിയോടെ) പറഞ്ഞു. സാരം സ്പഷ്ടം. പരമ്പരിതരൂപകം അലങ്കാരം.

പഞ്ചാരിതാളം.

പദം—സത്യനാകുമീശ്വരങ്കൽ ഭക്തികൈവെടിഞ്ഞു ജഗതി
മത്തരായി വാണിടും കുമർത്ത്യരാരഹോ.

൧. ദൃശ്യമാകുമിപ്രപഞ്ചംനശ്വരമതെങ്കിലി-
ന്നദൃശ്യനാകുമീശ്വരനെ വിശ്വസിക്കാമോ?

൨. ധൃഷ്ടരായനിങ്ങളോടു ശിഷ്ടവചനമെന്തിനായി
ധൃഷ്ടരെങ്കിൽ വരിക സമരധരണിവീഥിയിൽ.

൩. പോർത്തലത്തിൽ ഞങ്ങളോടു നേർത്തുവെങ്കിൽ സപദിഭൂത-
ധാത്രിതന്നിലറിക നാമമാത്രനാം ഭവാൻ.

൪. ചണ്ഡബാഹുദണ്ഡകലിതമണ്ഡലാഗ്രപതനദലിത-
മുണ്ഡരായി വീഴുമവനിമണ്ഡലേ ദൃഢം.

൫. ശക്രനോടുകൂടി വിബുധചക്രമിങ്ങു വന്നുവെങ്കിൽ
വിക്രമേണ ഞങ്ങളോടു നേർക്കയില്ലെടൊ.

ഈ പദം പല്ലവിയും അനുപല്ലവിയും രാജാവിന്റെ വാക്ക്, ഒന്നാം ചരണം യവനന്മാരുടെ വാക്ക് ഈ ക്രമത്തിലുള്ളതാകുന്നു.

അർത്ഥം—സത്യൻ = സത്യസ്വരൂപൻ. കുമർത്ത്യർ = ദുഷ്ടമനുഷ്യർ (1) ദൃശ്യം = കാണാകുന്നതു്. നശ്വരം = നശിക്കുന്ന സ്വഭാവമുള്ളതു്. അദൃശ്യൻ = കാണാൻ കഴിയാത്തവൻ. (2) ശിഷ്ടവചനം = നല്ലവാക്ക്. ധൃഷ്ടർ = ആക്രമിക്കാൻ കഴിയാത്തവർ; ധീരന്മാർ. സമരധരണിവീഥി = യുദ്ധഭൂമിതലം. (3) പോർത്തലം = യുദ്ധസ്ഥലം. നേർത്തു = എതിർത്തു്. സപദി = ഉടനെ. ഭൂതധാത്രി = ഭൂമി. നാമമാത്രൻ = പേർ മാത്രമായവൻ. (4) ചണ്ഡബാഹുദണ്ഡകലിതമണ്ഡലാഗ്രപതനദലിതമുണ്ഡർ = ചണ്ഡമായ (ക്രൂരം) ബാഹുദണ്ഡത്തിൽ (കയ്യിൽ) കലിതമായ (ധരിച്ച) മണ്ഡലാഗ്രത്താൽ (വാളാൽ) ദലിതമായ (പിളർക്കപ്പെട്ട) മുണ്ഡം (ശിരസ്സ്) ഉള്ളവർ. അവനിമണ്ഡലെ = ഭൂമണ്ഡലത്തിൽ. (5) ശക്രൻ = ഇന്ദ്രൻ. വിബുധചക്രം = ദേവസൈന്യം. വിക്രമേണ = പരാക്രമം കൊണ്ട്. ശേഷം സ്പഷ്ടം.

## ഇടശ്ലോകം.

നിസ്ത്രിംശത്രുടിതശിരഃപരേതഭർത്തു-
ന്നിസ്ത്രിംശം യവനകുലംവശംവിധായ
ഭൂതാനാംഗളരുധിരൈഃ പിപാസിതാനാം
ഭൂതാനാം സമിതിബലിംചകാര വീരഃ.

**അന്വയം**—വീരഃ നിസ്ത്രിംശം യവനകുലം സമിതി നിസ്ത്രിംശത്രുടിത ശിരഃ പരേതഭർത്തുഃ വശം വിധായ ഗളരുധിരൈഃ ഭൂതാനാം പിപാസിതാനാം ഭൂതാനാം ബലിം ചകാര.

**അർത്ഥം**—വീരൻ (വീരനായ ആ രാജാവ്) നിസ്ത്രിംശമായ (ക്രൂരതയുള്ള) യവനകുലത്തെ യുദ്ധത്തിൽ നിസ്ത്രിംശംകൊണ്ട് (വാൾ) ത്രുടിതമായ (അറക്കപ്പെട്ട) ശിരസ്സോടുകൂടിയതാക്കി പരേതഭർത്താവിന്റെ (പ്രേതനാഥൻ. അന്തകൻ) വശമാക്കിച്ചെയ്തിട്ട് ഗളരുധിരങ്ങൾകൊണ്ട് (കഴുത്തറുത്ത ചോര) ഭൂതന്മാരും (ഒന്നിച്ചുചേന്നവർ) പിപാസിതന്മാരും (ദാഹമുള്ളവർ) ആയ ഭൂതങ്ങൾക്ക ബലി ചെയ്തു.

**സാരം**—അംബരീഷരാജാവ് ക്രൂരസ്വഭാവക്കാരായ ആ യവനന്മാരെയെല്ലാം യുദ്ധത്തിൽ വാൾകൊണ്ടു തലയറുത്തുകൊന്ന് അവരുടെ ചോരകൊണ്ട് അസംഖ്യം ഭൂതങ്ങൾക്ക ബലി കഴിച്ചു. യമകം ശബ്ദാലങ്കാരം, പ്രഹർഷിണീവൃത്തം.

**ദണ്ഡകം**— ൧. ഇവരേഴുപാരിനൊരുഭൂവരായിമേവിനമ്പ-
രാരാതിഭേസവകനാഭാൻ അതുലഭുജ സാരൻ
അതിസമിതിധീരൻ തദനുമധുവനമവനി-
പതിരഗമദമലമതിരതിസുഭഗ തനുവിജിതമാരൻ

൨. നാനാതരുപ്രസവലീനാളിനിനിവഹ-
ഗാനാതിമോഹന തമാലേ നിരവധികസാലേ
നിബിഡഖഗമാലേ കഹചിദപികതുകർമാട്ട
ഗ്ഗുണനിലയനവനധികകസുമകുലസുരഭിണികടീരേ

൩. ചെമ്മേവസിച്ചുവിലസൽ ന്മഹൽ ശാഭതട-
വുമ്മേനിയാകിയ പുമാനെ നിജമനസിചേത്തു
നിഖിലമതിഭേലാത്തു നിരവധികസുഖജലധി-
നടുവിലുടനവനടയ ഏദയമപിവിരവൊടുകളിച്ചു.

൪. ആനന്ദബാഷ്പമതിമാനംഭധാനമുപ-
മാനം തദാനനമതാനീൽ വിമലമതിതന്റെ
വിഗളദമൃതന്റെ പുളകഭരാഢനകവച-
മിളിതതനരവനിപതിതിലകനവനമിതസുഖമാസീൽ.

അൎത്ഥം—(1) പതിന്നാലുലോകത്തിനും ആദികാരണമായിരിക്കുന്ന മുരാരാതിയുടെ (വിഷ്ണു) സേവകനും ഉദാരനും (ഉൽകൃഷ്ടൻ) അതുലമായ (നിസ്തുല്യം) ഭുജസാരം (ബാഹുബലം) ഉള്ളവനും അതിസമിതി ധീരനും (യുദ്ധത്തിൽ വലിയ ധീരൻ) അതിസുഭഗമായതനുകൊണ്ടു് (ശരീരം) വിജിതമാരനും (കാമനെ ജ്ജയിച്ചവൻ) അമലമതിയും (നിൎമ്മലമായ ബുദ്ധിയുള്ളവൻ) ആയ അവനിപതി (രാജാവു്) അതിന്റെശേഷം (തദനു=അതിന്റെശേഷം) മധുവനത്തെക്കുറിച്ചു ഗമിച്ചു (2) പലവിധത്തിലുമുള്ള തരുക്കളുടെ (വൃക്ഷങ്ങൾ) പ്രസവങ്ങളിൽ (പുഷ്പങ്ങൾ) ലീനമായ (വസിക്കുന്ന) അളിനീനിവഹത്തിന്റെ (പെൺവണ്ടുകളുടെ കൂട്ടം) ഗാനംകൊണ്ടു അതി മോഹനങ്ങളായ തമാലങ്ങളോടു (പച്ചിലമരങ്ങൾ) കൂടിയതും നിരവധികങ്ങളായ (അസംഖ്യം) സാലങ്ങളോടു (ചെഞ്ചല്യമരങ്ങൾ) കൂടിയതും നിബിഡങ്ങളായ (ഇടതിങ്ങി നിൽക്കുന്ന) കൃതമാലങ്ങളോടു (കണിക്കൊന്ന മരങ്ങൾ) കൂടിയതും ആയ ആ വനത്തിൽ ഒരിടത്തു് (കുഹചിൽ=ഒരിടത്തു്) ഗുണങ്ങൾക്കു നിലയനായ (ഇരിപ്പിടം) ആ രാജാവു് കുസുമകുലത്താൽ (പുഷ്പസമൂഹം) ഏററവും സുരഭിയായ (സുഗന്ധമുള്ള) കുടീരത്തിൽ (കുടിലിൽ) (3) നന്നായി വസിച്ചു്, വിലസത്തായ (തെളിഞ്ഞ) മേഘത്തിന്റെ ശോഭ തടവുന്ന മേനി (ശരീരം) ഉള്ളവനായ പുമാനെ (വിഷ്ണുവിനെ എന്നു താല്പൎയ്യം) തന്റെ മനസ്സിൽ ചേൎത്തു (ധ്യാനിച്ചു). നിഖിലവും (എല്ലാം) അതിൽ ഓൎത്തു. (അടങ്ങിയതായിക്കണ്ടു എന്നൎത്ഥം). നിരവധികമായ (അവധിയില്ലാത്ത) സുഖജലധിയുടെ (ആനന്ദ സമുദ്രം) നടുവിൽ അദ്ദേഹത്തിന്റെ ഹൃദയവും ഉടനെ കളിച്ചു. (4) അതിമാനമായ (അളവില്ലാത്ത) ആനന്ദബാഷ്പത്തെ ദധാനമായ (വഹിച്ചിരിക്കുന്ന) തദാനനത്തെ (അദ്ദേഹത്തിന്റെ മുഖം) വിഗളത്തായ (ഒഴുകുന്ന) അമൃതത്തോടു കൂടിയ വിമലമതിയുടെ (നിൎമ്മലചന്ദ്രൻ) ഉപമാനമാക്കിച്ചെയ്തു. (അതാനീൽ=ചെയ്തു). പുളകഭരം (രോമാഞ്ചാധിക്യം) ആകുന്ന ഘനകവചത്തോടു (ഇടതൂന്ന കഞ്ചുകം) മിളിതമായ (ചേൎന്ന) തനുവോടു (ശരീരം) കൂടിയവനായ ആ അവനിപതി തിലകൻ (രാജശ്രേഷ്ഠൻ) അമിതമായ (അളവില്ലാത്ത) സുഖത്തോടെ വസിക്കയും ചെയ്തു. (ആസീൽ=വസിച്ചു).

സാരം—യവനന്മാരെ കൊന്നതിനുശേഷം ആ അംബരീഷരാജാവു് അനേകതരം പുഷ്പങ്ങൾ നിറഞ്ഞ 'മധുവന'മെന്ന പ്രദേശത്തു പോയി അവിടെയൊരിടത്തു് ഒരു കൂടാരത്തിൽ വിഷ്ണുധ്യാനം ചെയ്തുകൊണ്ടും പരമാനന്ദം അനുഭവിച്ചുകൊണ്ടും സുഖമായിത്താമസിച്ചു. ഇതു് വംശയഷ്ടികാ ദണ്ഡകമാണു്.

## കല്യാണിരാഗം.

ശ്ലോ-ഭാസ്വൽഭസ്മപരാഗപാണ്ഡരതനുഃ ബിഭ്രാണമേണാജിനം
മൌഞ്ജീമാകലയന്തമുന്നതജടാഭാരം ഹിരണ്യദ്യുതിം
സാക്ഷാത്ത്ര്യക്ഷമിവാപരം ക്ഷിതിപതിൎദ്ദുൎവ്വാസസം താപസം
സംപ്രാപ്തംപ്രണിപത്യതം മധുവനേവ്യാചഷ്ടഹൃഷ്ടാശയഃ.

അന്വയം—ഭാസ്വൽഭസ്മപരാഗപാണ്ഡരതനും ഏണാജിനം ബിഭ്രാണം മൌഞ്ജീം ആകലയന്തം ഉന്നതജടാഭാരം ഹിരണ്യദ്യുതിം മധുവനെ സംപ്രാപ്തം സാക്ഷാൽ അപരം ത്ര്യക്ഷം ഇവ (സ്ഥിതം) തം ദുർവ്വാസസം താപസം പ്രണിപത്യ നരപതിഃ ഹൃഷ്ടാശയഃ വ്യാചഷ്ട.

അർത്ഥം—ഭാസ്വത്തായ (പ്രകാശിക്കുന്ന) ഭസ്മപരാഗംകൊണ്ടു് (പൊടിയായ ഭസ്മം)പാണ്ഡരമായ (വെളുത്ത) തനുവോടു (ശരീരം) കൂടിയവനും ഏണാജിനത്തെ (മാൻതോൽ) ബിഭ്രാണനും (ധരിച്ചവൻ) ഉന്നതമായ (മേൽപ്പോട്ടു കെട്ടിവച്ച)ജടാഭാരമുള്ളവനും ഹിരണ്യത്തിന്റെ(സ്വൎണ്ണം) ദ്യുതി (ശോഭ)പോലെയുള്ള ദ്യുതിയുള്ളവനും മധുവനത്തിൽ സംപ്രാപ്തനും പ്രത്യക്ഷമായ മറെറാരു ത്ര്യക്ഷനെ (മുക്കണ്ണൻ. ശിവൻ)പ്പോലെയിരിക്കുന്നവനുമായ ആ ദുർവ്വാസാവു മഹൎഷിയെ നമസ്കരിച്ചിട്ടു രാജാവു് ഹൃഷ്ടമായ (സന്തുഷ്ടം) ആശയത്തോടു (മനസ്സു്) കൂടിയവനായിട്ടു പറഞ്ഞു.

സാരം—അംബരീഷൻ മേൽ പറഞ്ഞപ്രകാരം മധുവനത്തിൽ താമസിക്കുന്ന കാലത്തു് ഒരു ദിവസം പ്രസിദ്ധനായ ദുർവ്വാസാവുമഹൎഷി അവിടെ വന്നു. അദ്ദേഹം ശരീരത്തിൽ വെളുത്ത ഭസ്മം ധരിച്ചിരുന്നു. മാൻതോലാണുടുത്തിരുന്നതു്. അരയിൽ മേഖലയും കെട്ടിയിരുന്നു. ജട മേൽപ്പോട്ടാക്കി ഉയൎത്തികെട്ടിവെച്ചിരുന്നു. അദ്ദേഹത്തിന്റെ നിറം സ്വൎണ്ണതുല്യമായിരുന്നു. മറെറാരു പരമേശ്വരൻ പ്രത്യക്ഷമായിരിക്കയോ എന്നു കാണുന്നവൎക്കെല്ലാം തോന്നുന്നവിധം അത്ര തേജസ്വിയായ ആ മഹൎഷിയെ വന്ദിച്ചതിനുശേഷം രാജാവു് അദ്ദേഹത്തോടു താഴെപറയുംപ്രകാരം പറകയും ചെയ്തു. അലങ്കാരം ഉൽപ്രേക്ഷ, സ്വഭാവോക്തി. വൃത്തം ശാർദ്ദൂലവിക്രീഡിതം.

ബലഹരിരാഗം. അടന്തതാളം.

പദം-ചന്ദ്രചൂഡ! പാഹിശംഭോ! ശങ്കര! ദേഹിമേശംഭോ!
ചന്ദ്രികാഗൌരപ്രകാശ! ശാശ്വത! ഹേഗിരീശ!
൧. ശൈവതത്വമറിവോൎക്കു കൈവരും കൈവല്യസൌഖ്യം
ദൈവതാന്തര ഭജനം ചെയ്‌വതോൎത്താലേഹാതിമൌഢ്യം
൨. ശ്രീമഹാദേവന്റെ നാമമാത്രം ജപിപ്പോനു
ക്ഷേമമേറ്റം വരുത്തീടും കാമദൻ പാൎവ്വതീകാന്തൻ
൩. മുപ്പുരാരിഭക്തന്മാൎക്കു കല്പവൃക്ഷതുല്യനല്ലോ
നൽപദം വേണമെന്നുള്ളോർ തൽപദം സേവിച്ചുകൊൾ
[വിൻ.

ഈ പദം ദുർവ്വാസാവുമഹൎഷി ചൊല്ലിക്കൊണ്ടു വരുന്നതായിട്ടുംണ്ടു്. മേൽകാണിച്ച ശ്ലോകപ്രകാരമുള്ള പദം ഇതിനു ശേഷമാണു്. ആട്ടക്കഥയുടെ ചടങ്ങുപ്രകാരം ഒരുകഥാപാത്രം അരങ്ങത്തുവന്നു ചിലതെല്ലാം പറ

ഞ്ഞാല്ലം അരങ്ങത്തുള്ള മറെറാരുകഥാപാത്രത്തെ നോക്കിക്കാണുന്നതുവരെ പരസ്പരം കാണാത്തനിലയിൽ അഭിനയിക്കുന്നതിനു വിരോധമില്ല.

അർത്ഥം — ചന്ദ്രചൂഡ! ശംഭോ! രക്ഷിക്കണേ! (പാഹി=രക്ഷിക്കണേ) ശങ്കര! ഭോ! (പ്രഭോ!) എനിക്കു ശുഭം ദാനംചെയ്യണേ! (മേ=എനിക്കു. ശം=ശുഭത്തെ. ദേഹി=തരണേ!). ചന്ദ്രികപോലെ ഗൌരമായ (വെളുത്ത) പ്രകാശമുള്ളവനെ! ശാശ്വത! (നാശമില്ലാത്തവൻ) ഹേ ഗിരീശ! (കൈലാസനാഥ!) (1) ശൈവമായ (ശിവൻെറ) തത്വം അറിയുന്നവൎക്കു കൈവല്യസൌഖ്യം (മോക്ഷസുഖം) കൈവരും, ദൈവതാന്തരത്തിൻെറ (മറെറാരുദൈവം) ഭജനംചെയ്യുന്നതു് നല്ലവണ്ണം ആലോചിച്ചുനോക്കിയാൽ മൂഢതതന്നെയാണു്. (2) കാമദൻ=കാമത്തെ (ഇഷ്ടം) ദാനം ചെയ്യുന്നവൻ. (3) മുപ്പുരാരി=ത്രിപുരന്മാരുടെ ശത്രു. നൽപദം=നല്ലസ്ഥാനം; മോക്ഷം. തൽപദം= അദ്ദേഹത്തിൻെറ (ശിവൻെറ) പാദം. ശേഷം സ്പഷ്ടം.

## കല്യാണിരാഗം. ചെമ്പടതാളം.

പദം — അത്രിമാമുനിനന്ദന! അത്രനിന്നെക്കാൺകമൂലം
എത്രയും പവിത്രനായ്ഞാനി ത്രിലോകിതന്നിൽ
൧. മംഗലാംഗന്മാരാം മുനിപുംഗവന്മാരുടെസംഗം
ഗാംഗവാരിപോലെ പാപഭംഗകരമല്ലോ-
൨. എന്തുകരണീയമെന്നാൽ നിന്തിരുവടിയരുൾക
അന്തരംഗേ അതുചെയ്‌വാൻ ഹന്ത കൌതുകം മമ.
൩. ദ്വാദശിയാം ദിനമതിൽ സാദരംനീ വരികയാൽ
മോദംവളരുന്നു മമ ചേതസിമുനീന്ദ്ര!
൪. പാരണചെയ്‌വതിനായ് നിൻപാദയുഗം കൈതൊഴുന്നേൻ
കാരുണ്യനിധേ നീ കാമകല്പതരുവല്ലൊ.
൫. കാളിന്ദീതടിനിതന്നിൽ കാല്യകൎമ്മങ്ങൾ ചെയ്തുടൻ
കാലം വൈകിടാതെ മമ ചാലവേവന്നാലും.

അർത്ഥം— അത്രിമാമുനിനന്ദനൻ = അത്രിമഹർഷിയുടെ പുത്രൻ. അത്ര=ഇവിടെ. പവിത്രൻ=പരിശുദ്ധൻ. ത്രിലോകി=ത്രൈലോക്യം. (1) മംഗലാംഗന്മാർ=ശുഭമായ അംഗത്തോടുകൂടിയവർ. പരിശുദ്ധന്മാർ. മുനിപുംഗവന്മാർ=മഹർഷിശ്രേഷ്ഠന്മാർ. സംഗം=സമ്പർക്കം. ഗാംഗവാരി=ഗംഗാജലം. പാപഭംഗകരം=പാപനാശകരം. (2) കരണീയം= ചെയ്യപ്പെടേണ്ടതു്. അരുൾക=പറക. അന്തരംഗേ=മനസ്സിൽ. (3) മമ= എൻെറ. ചേതസി=മനസ്സിൽ. (4) പാരണചെയ്‌വതിനു= പാരണകഴിപ്പാൻ. ആയ്=സമയമായിരിക്കുന്നു. കാമകല്പതരു=അനുഗ്രഹങ്ങൾക്കു കല്പവൃക്ഷം= അനുഗ്രഹങ്ങളെല്ലാം സാധിപ്പിക്കുന്നവൻ. (5) കാളിന്ദീതടിനി=കാ

ളിന്ദീനദി. കാല്യകർമ്മങ്ങൾ=പ്രഭാതത്തിൽ വേണ്ടകർമ്മങ്ങൾ. ചാലവേ=ചാരത്തു്=സമീപത്തിൽ. ശേഷം സ്പഷ്ടം.

വേകടരാഗം — അടന്തതാളം.

പദം—ദിനമണികുലദീപകമേ! രാജേന്ദ്ര!
നിശമയവചനം മേ.
മനുകുലമതിലുള്ള മന്നവർ ചെയ്തൊരു
മഹിതപുണ്യഫലമെന്നു മന്യേ നിന്നെ.

൧. പാരിടമഖിലം നീ പാലിക്കയാൽ നിജ-
ഭാരമൊഴിഞ്ഞുള്ളിൽ പരമാനന്ദദന.
നാരായണനഹിശയനതലേ പരമതി-
മൃദുലേരമയൊടു സുഖമമലേ വിഹരതി.

൨. ഓരോരോ മഖങ്ങളിൽ വീര ഭവാൻ തന്നാൽ
പാരമർപ്പിതഹവിരാസ്വാദിച്ചധുനാ
സൈരമിന്ദ്രന ദേഹം തടിച്ചപോൽ വലികൾ
ഭവിച്ചപോൽ അക്ഷികളടച്ചപോൽ വസിക്കുന്നു.

൩. ഇത്രവീര്യവാനായി ധാത്രീമണ്ഡലം തന്നിൽ
പാർത്ഥിവരാരുള്ളു പാർത്തുകാണുമ്പോൾ
കൃത്യങ്ങളഖിലവും ചെയ്തുടനേ വീര! തവ
ഭവനേ വരുമഹമതിനെയറികനീ.

ദുർവ്വാസാവിന്റെ ഉത്തരം.

അർത്ഥം—ദിനമണികുലദീപം=സൂര്യ്യവംശത്തിനു ദീപം(വിളക്കു്) ആയവൻ=സൂര്യ്യവംശത്തെ പ്രകാശിപ്പിക്കുന്നവൻ, മേ=എന്റെ. വചനം=വാക്കു്. നിശമയ=കേട്ടാലും (മദ്ധ്യമപുരുഷൻ). മനുകുലം=മനുവംശം. മഹിതപുണ്യഫലം=ശ്രേഷ്ഠമായ പുണ്യത്തിന്റെ ഫലം. മന്യേ=ഞാൻ വിചാരിക്കുന്നു (ഉത്തമപുരുഷൻ). (1) നിജഭാരം=തന്റെ ചുമതല, അതിമൃദുലേ അമലേ അഹിശയനതലേ രമയോടുപരം സുഖം വിഹരതി എന്നു യോജന. അതിമൃദുലവും (ഏററവും മാർദ്ദവമുള്ളതു്) അമലവും (നിർമ്മലം) ആയ അഹിശയനതലത്തിൽ (സർപ്പമാകുന്ന കിടക്കയിൽ) രമയോടു (ലക്ഷ്മീദേവി) ക്രീഡിച്ചുകൊണ്ടു വളരെസ്സുഖമായി വിഹരിക്കുന്നു. (ക്രീഡിക്കുന്നു) (2) മഖങ്ങൾ=യാഗങ്ങൾ. അർപ്പിതഹവിസ്സ=അർപ്പിക്കപ്പെട്ട ഹവിർഭാഗം. ആസ്വാദിക്ക=ഭക്ഷിക്ക. അധുനാ = ഇപ്പോൾ. വലികൾ = ചുളിവുകൾ. അക്ഷികൾ = കണ്ണുകൾ (3) ധാത്രീമണ്ഡലം=ഭൂമണ്ഡലം. പാർത്ഥിവർ=രാജാക്കന്മാർ. കൃത്യങ്ങൾ=നിത്യകർമ്മങ്ങൾ. തവ=അങ്ങയുടെ. ഭവനേ=ഗൃഹത്തിൽ. ശിഷ്ടം സ്പഷ്ടം.

### ആനന്ദഭൈരവിരാഗം.

ശ്ലോ—മുനീന്ദ്രേ കാളിന്ദീതടമടതിമാധ്യന്ദിനവിധിം
വിധാതും സച്ഛന്ദം ചിരയതിമുഹൂൎത്താൎദ്ധവിരതൌ
നൃപേന്ദുൎദ്വാദശ്യാം രചയിതുമനാഃപാരണവിധിം
നൃഗാദീനേകാന്തേനിരവധിക ചിന്താപരവശഃ.

അന്വയം—മുനീന്ദ്രേ മാധ്യന്ദിനവിധിം വിധാതും കാളിന്ദീതടം അടതി സച്ഛന്ദം ചിരയതി നൃപേന്ദുഃ മുഹൂൎത്താൎദ്ധവിരതൌ ദ്വാദശ്യാം പാരണവിധിം രചയിതുമനാഃ നിരവധികചിന്താപരവശഃ ഏകാന്തേ നൃഗാദീൻ.

അൎത്ഥം — മുനീന്ദ്രൻ(മഹൎഷിശ്രേഷ്ഠൻ) മാധ്യന്ദിനവിധിയെ (മാധ്യാഹ്നികകൎമ്മം) ചെയ്‌വാനായി കാളിന്ദിയുടെ തടത്തെ അടനായും (ഗമിക്കുന്നവൻ) സച്ഛന്ദമായി (തന്നിഷ്ടപ്രകാരം) ചിരയനായും (നേരം വൈകിക്കുന്നവൻ) ഇരിക്കുമ്പോൾ നൃപേന്ദു (രാജചന്ദ്രൻ) മുഹൂൎത്താൎദ്ധത്തിൽ (ഒരു നാഴിക കഴിയുമ്പോൾ) വിരതി (അവസാനം) ഉള്ളതായ ദ്വാദശിയിൽ പാരണവിധിയെ രചയിതു മനസ്സായിട്ടും (ചെയ്‌വാൻ ആഗ്രഹിക്കുന്നവൻ) നിരവധികമായ (അവധിയില്ലാത്ത) ചിന്തയാൽ പരവശനായിട്ടും ഏകാന്തത്തിൽ(വിജനത്തിൽ) പറഞ്ഞു.

സാരം — ദുൎവ്വാസാവു മാധ്യാഹ്നികം കഴിപ്പാനായി കാളിന്ദീതീരത്തേക്കു പോയിട്ടു കല്പിച്ചു കൂട്ടി നേരം വൈകിച്ചുംകൊണ്ടിരുന്നു. ഒരു നാഴികയും കൂടി കഴിഞ്ഞാൽ ദ്വാദശി തിഥി കഴിയുമെന്ന സ്ഥിതിയായി. അപ്പോൾ രാജാവു ദ്വാദശി കഴിയുന്നതിന്നു മുമ്പിൽതന്നെ ഏകാദശ്യുപവാസത്തിന്റെ പാരണ കഴിക്കണമെന്നാഗ്രഹിച്ചുകൊണ്ടും മഹൎഷിയെ ഭക്ഷണത്തിന്നു ക്ഷണിച്ചിട്ട് അദ്ദേഹം വരാതെ പാരണ കഴിക്കുന്നതു യുക്തമല്ലല്ലോ എന്നു വിചാരിച്ചുകൊണ്ടും വലിയ വിഷാദത്തോടേ താഴേ പറയുംപ്രകാരം തന്നെത്താൻ പറഞ്ഞു. ശിഖരിണീവൃത്തം.

### ചെമ്പടതാളം.

പദം—എന്തഹോ ചെയ്‌വതെന്തഹൊ
ഹന്തമാമുനീന്ദ്രനിങ്ങുകിന്തുമൂലം വന്നീടായ്‌വാൻ— എന്ത
൧. ഭോജനംചെയ്‌വതിനിഹ പൂജിതനായവനെന്നാൽ—എന്ത
൨. പാദനാഡികപാൎക്കിലോദ്വാദശികഴിയുമല്ലോ— എന്ത
൩. പാരണചെയ്യായ്കിൽ വ്രതപൂരണമെങ്ങനെ കൂടും— എന്ത
൪. താപസാതിക്രമം ചെയ്കിൽ പാപവുമുണ്ടല്ലോ പാരം-എന്ത
൫. നിന്തിരുവടിയല്ലാതെ എന്തൊരവലംബം മമ
പാഹിമാം ശൌരേ പാഹിമാം.

അൎത്ഥം—ഹന്ത=കഷ്ടം. കിന്നു=എന്തായിരിക്കും. മൂലം = കാരണം. (1) അവൻ എന്നാൽ പൂജിതനായി (ക്ഷണിക്കപ്പെട്ടവനായി). (2) പാദനാഡിക=കാൽനാഴിക. പാക്കിൽ=താമസിച്ചാൽ. (3) വ്രതപൂരണം=വ്രതം പൂൎത്തിയാക്കൽ. കൢപ്തം=സാധിക്കും. (4) താപസാതിക്രമം=മഹൎഷിയുടെ അതിക്രമം (മഹൎഷിയെ വകവെക്കാതിരിക്കൽ) (5) അവലംബം = ആശ്രയം. മമ=എനിക്ക്. ശൌരി=വിഷ്ണു. (ശൌരേ! എന്നു സംബോധന) മാം=എന്നെ. പാഹി=രക്ഷിക്കണേ. (മദ്ധ്യമപുരുഷൻ). ശേഷം സ്പഷ്ടം. ഇതിൽ ഒടുവിലത്തെ ചരണത്തിന്റെ പല്ലവി 'പാഹിമാം' എന്ന വരിയിലുള്ളതാണ്.

## വൃന്ദാവനസാരംഗം രാഗം.

ശ്ലോ—ഹാ കൃഷ്ണ! ത്വച്ചരണയുഗളാന്നൈവലോകേവിലോകെ
സന്തപ്താനാം ശരണമപരം സങ്കടേഷ്വീദൃശേഷു
ഇത്ഥം ചിന്താശബളിതമതിസ്താവദഭ്യേത്യ സഭ്യൈ-
ൎദ്ധൎമ്മ്യാംവാചംസഖലുജഗദേഭൂസുരൈൎഭാസുരാംഗൈഃ.

അന്വയം—ഹാ കൃഷ്ണ! ഈദൃശേഷു സങ്കടേഷു സന്തപ്താനാം ത്വച്ചരണയുഗളാൽ അപരം ശരണം ലോകേ ന ഏവ വിലോകേ; ഇത്ഥം ചിന്താശബളിതമതിഃ സഃ ഖലു ഭാസുരാംഗൈഃ സഭ്യൈഃ ഭൂസുരൈഃ താവൽ അഭ്യേത്യ ധൎമ്മ്യാം വാചം ജഗദേ.

അൎത്ഥം—അയ്യോ കൃഷ്ണ! ഈദൃശങ്ങളായ (ഇതു മാതിരിയിലുള്ള) സങ്കടങ്ങളിൽ (കഷ്ടപ്പാടുകളിൽ) സന്തപ്തന്മാരായവൎക്ക് (ദുഃഖിക്കുന്നവർ) അങ്ങയുടെ ചരണയുഗളത്തിൽ നിന്ന് (പാദയുഗം) അപരമായ (അന്യം) ശരണത്തെ ലോകത്തിൽ ഞാൻ കാണുന്നില്ല. (വിലോകേ=ഞാൻ കാണുന്നില്ല. ഉത്തമപു:) എന്നിങ്ങനെ ചിന്തയാൽ ശബളിതമായ (വ്യാകുലം) മനസ്സോടുകൂടിയ അദ്ദേഹം (രാജാവ്) ആകട്ടെ ഭാസുരങ്ങളായ (പ്രകാശിക്കുന്ന) അംഗങ്ങളോടുകൂടിയവരും സഭ്യന്മാരും (സഭയിലുള്ളവർ) ആയ ഭൂസുരന്മാരാൽ (ബ്രാഹ്മണർ) അപ്പോൾ അഭിയാനം ചെയ്തിട്ട് (വന്നിട്ട്) ധൎമ്മ്യയായ(ധൎമ്മത്തിനു യോജിച്ച) വാക്കിനെ പറകപ്പെട്ടു.

സാരം—രാജാവു മേൽ കാണിച്ചപ്രകാരം തന്നെത്താൻ സങ്കടപ്പെട്ടു പറഞ്ഞതിന്റെശേഷം പിന്നെയും 'അയ്യോ കൃഷ്ണ! ഈ വിധം സങ്കടങ്ങളിൽപെട്ടു വലയുന്നവൎക്ക' അവിടുത്തെ പാദങ്ങളല്ലാതെ മറെറാരു ശരണവും ഞാൻ കാണുന്നില്ല എന്നിങ്ങനെ വിചാരിച്ചു മനസ്സിൽ വ്യാകുലതയോടുകൂടിയിരിക്കുമ്പോൾ അദ്ദേഹത്തിന്റെ ധൎമ്മസഭയിലുൾപ്പെട്ടവരും പരിശുദ്ധന്മാരുമായ ബ്രാഹ്മണർവന്നു താഴെ പറയുംപ്രകാരം പറഞ്ഞു. മന്ദാക്രാന്താവൃത്തം.

## ചെമ്പടതാളം.

പദം— കളകകളക കലുഷതഹൃദിഭൂപ! കമലബന്ധുകുലദീപ!
ഒളിവിനോടു വിലസും തവമുഖമിതുവിളറിവിവശമാ
[വാൻകിമുമൂലം

൧. അത്രിമാമുനിതന്നുടെ നന്ദനൻ ഗർവ്വേണ സർവ്വനിന്ദനൻ
കോപശപ്തസംക്രന്ദനൻ അറിക പറവതെന്തിഹ.
൨. എന്തിനവനെ വരിച്ചു ഭോജനേ സാഹസകർമ്മശീലനെ
താപസന്മാരിലന്യനെ ചൊൽകിലില്ല താപം.
൩. അന്യദുഃഖമിവനുണ്ടോ മാനസേ വട്ടം കൂട്ടീ മഹാനസേ
ഭോജനത്തിന്നു താമസേ ഹേതുരേഷജരഠൻ.
൪. ആശപസിച്ചു വാഴുക നീ ഭൂപതേ. ഉണ്ടൊരുപായമാശുതേ
ഞങ്ങൾ ചൊല്ലാം രമാപതേരംഘ്രിസേവകോത്തമ.
൫. കേവലമംഭസ്സുകൊണ്ടു പാരണം രണ്ടിന്നുമതു ഭൂഷണം
ഇല്ലതിനൊരു ദൂഷണം വിരവിനോടറിക നീ.

അർത്ഥം — കമലബന്ധുകുലദീപ! (സൂര്യവംശത്തിൽ ദീപമായവനേ!) ഭൂപ! (രാജാവേ!) ഹൃത്തിൽ (മനസ്സിൽ) കലുഷത (വ്യസനം) കളക. ഒളിവ് = ശോഭ. കിംമൂലം = എന്തു കാരണം (1) ഗർവ്വേണ = ഗർവ്വുകൊണ്ട്. സർവ്വനിന്ദനൻ = എല്ലാവരേയും നിന്ദിക്കുന്നവൻ. കോപശപ്തസംക്രന്ദനൻ = കോപംകൊണ്ട് ഇന്ദ്രനെ ശപിച്ചവൻ. (2) എന്തിന് സാഹസകർമ്മം ശീലിച്ചുകൊണ്ടിരിക്കുന്ന അവനെ ഭോജനത്തിൽ വരിച്ചു? (ക്ഷണിച്ചു). മഹർഷിമാരിൽ അന്യനെ (മറെറാരാളെ) ചൊൽകിൽ (ക്ഷണിച്ചാൽ) താപം (ദുഃഖം) ഇല്ല. (വരില്ലായിരുന്നു എന്നർത്ഥം). (3) മാനസേ = മനസ്സിൽ. മഹാനസേ = അടുക്കളയിൽ. താമസേ = താമസത്തിൽ. (ഇതു് താമസം എന്ന മലയാളപദത്തിൽ സംസ്കൃതവിഭക്തിചേർത്തുണ്ടാക്കിയ ഒരു വികൃതരൂപമാണ്.) ഏഷഃ ജരഠൻ = ഇൗ വയസ്സൻ. (4) രമാപതേഃ = വിഷ്ണുവിൻെറ. അംഘ്രിസേവകോത്തമ! = പാദസേവകന്മാരിൽ ഉത്തമനായവനേ! (5) അംഭസ്സ് = ജലം. ദൂഷണം = ദോഷം. 'രണ്ടിന്നുമതു ഭൂഷണം' എന്നതിനു ദ്വാദശി കഴിയുന്നതിനുമുമ്പിൽ പാരണ കഴിഞ്ഞുവെന്നും വന്നു, മഹർഷി വരുന്നതിനു മുമ്പിൽ ഭക്ഷണം കഴിച്ചില്ലെന്നുമായി എന്നു താല്പര്യം. ശേഷം സ്പഷ്ടം.

ബലഹരി രാഗം.

ശ്ലോ — അധിരൂഢമജം ഗരുഡം ജഗതാം
ശരണം സമഹീനമഹീനഭുജം
വിമൃശന്തമവോചദുപേത്യ മുനി-
ശ്ശരണം സമഹീനമഹീനഭുജം.

അന്വയം — സഃ മുനിഃ ശരണം ഉപേത്യ അഹീനഭുജം ഗരുഡം അധിരൂഢം ജഗതാം ശരണം സമഹീനം അജം വിമൃശന്തം അഹീനഭുജം മഹീനം അവോചൽ.

അർത്ഥം—ആ മുനി (ദുർവ്വാസാവുമഹർഷി) ശരണത്തെ (ഗൃഹം; രാജാവിന്റെ ഗൃഹമെന്നു താൽപര്യം) പ്രാപിച്ചിട്ട്, അഹീനഭുക്കായ (അഹികളുടെ=സർപ്പങ്ങളുടെ, ഇനരെ=നാഥരെ, ഭുജിക്കുന്നവൻ=ഭക്ഷിക്കുന്നവൻ; സർപ്പശ്രേഷ്ഠന്മാരെ ഭക്ഷിക്കുന്ന) ഗരുഡനെ അധിരൂഢനും (കയറിയവൻ; ഗരുഡവാഹനനെന്നർത്ഥം.) ജഗത്തുകൾക്കു (ലോകങ്ങൾക്കു) ശരണവും (രക്ഷിതാവ്) സമഹീനനും (നിസ്തുല്യൻ) ആയ അജനെ (വിഷ്ണു) വിമൃശനും (ധ്യാനിക്കുന്നവൻ) അഹീനനെപ്പോലെ (സർപ്പരാജൻ) ഇരിക്കുന്ന ഭുജങ്ങളുള്ളവനും (ഹീനഭുജനല്ലാത്തവൻ= കൈയ്യുകൾ കുറയാത്തവൻ എന്നും അർത്ഥമാക്കാം) ആയ മഹീനനോട്ട (മഹിയുടെ ഇനനോട്ട—ഭൂപതിയോട്ട) പറഞ്ഞു.

സാരം—രാജാവു ബ്രാഹ്മണർ വിധിച്ചപ്രകാരം ജലംകൊണ്ടു പാരണകഴിച്ചു. ഉടൻതന്നെ ദുർവ്വാസാവുമഹർഷി അവിടെ വന്നു വർത്തമാനം അറികയും ഗരുഡാരൂഢനും സർവ്വരക്ഷിതാവുമായ മഹാവിഷ്ണുവിൽ അതിഭക്തിയുള്ളവനും മഹാബലവാനുമായ ആ അംബരീഷനോട്ട താഴെ പറയുംപ്രകാരം കോപത്തോട്ടുകൂടി പറകയും ചെയ്തു. യമകം ശബ്ദാലങ്കാരം. തോടകം വൃത്തം.

ചെമ്പടതാളം.

പല്ലവി— പാർത്ഥിവഹതക! നീ സമ്പ്രതിചെയ്തതു
പാർക്കിലെത്ര ചിത്രം നീചെയ്തതുപാർക്കിലെത്ര ചിത്രം.

അത്രിമഹാമുനിപുത്രനഹം തവ
ചിത്തേകരുതുക കുടിലതരമതേ!

൧. അതിഥിയതായ് വന്നീടിനൊരെന്നെ
ആതിഥ്യനിമന്ത്രിച്ചുടനേ
ഹന്ത വെടിഞ്ഞുഭുജിച്ചതിനുടെഫലം
ആശുലാകയ വിരവോട്ട ദുരാത്മൻ!.

൨. വിപ്രന്മാരുടെ ഹേളനകൃത്യം
വിഷ്ണുവിനോർത്താൽ സമ്മതമാമോ
അപ്രതിഹതമദമത്തന്മാരിൽ
ക്ഷിപ്രം ദണ്ഡമതുചിതം നിയതം.

൩. കാലപ്രമഥനഫാലവിലോചന-
ലോലഹുതാശവിലാസവിലാസിക-
രാളകരാളബലമാകിയകൃത്യാ-
കാലാനലമിഹ കല്പയാമ്യഹം.

അർത്ഥം—പാർത്ഥിവഹതക! = ദുഷ്ടരാജാവേ! സമ്പ്രതി= ഇപ്പോൾ. ചിത്രം= വിശേഷം തന്നെ. തവ=നിന്റെ. ചിത്തേ=മനസ്സിൽ. കുടിലതരമതേ

തേ!=ബുദ്ധിക്കു വലിയ കൌടില്യം (വളവു്; ദുഷ്ടത) ഉള്ളവനേ! ചതിയാ! എന്നർത്ഥം. (1) ആതിഥ്യേന=ആതിഥ്യത്തോടെ (അതിഥിക്കു വേണ്ട സൽക്കാരത്തോടേ) നിമന്ത്രിച്ചു്=ക്ഷണിച്ചു്. ആലോകയ=നീ കാണുക. ദുരാത്മൻ!=ദുഷ്ടാത്മാവേ!. (2) വിപ്രന്മാർ=ബ്രാഹ്മണർ. ഹേളനകൃത്യം=നിന്ദയായ കർമ്മം. (ബ്രാഹ്മണരെ നിന്ദിക്കുന്നതു് എന്നർത്ഥം). അപ്രതിഹതമദമത്തന്മാർ=അപ്രതിഹതമായ (തടവില്ലാത്ത) മദംകൊണ്ടു മത്തന്മാർ, ക്ഷിപ്രം=വേഗത്തിൽ. ദണ്ഡം=ശിക്ഷ. നിയതം=നിശ്ചയിച്ചിട്ടുള്ളതു്. (3) കാലപ്രമഥനഫാലവിലോചനലോലഹുതാശ വിലാസവിലാസികരാളകളേബരം=കാലപ്രമഥനന്റെ (അന്തകാന്തകന്റെ; ശിവന്റെ) ഫാലത്തിൽ (നെററി) ഉള്ള വിലോചനത്തിൽ (കണ്ണു്) ലോലനായ (ഇളകിക്കൊണ്ടിരിക്കുന്ന) ഹുതാശന്റെ (അഗ്നി) വിലാസം (ജ്വാല) പോലെ വിലാസിയായ (ജ്വലിക്കുന്ന) കളേബരത്തോടു (ശരീരം) കൂടിയതു്. കൃത്യാകാലാനലം=കൃത്യയാകുന്ന കാലാഗ്നിയെ. ഇഹ=ഇവിടെ. കല്പയാമി=ഞാൻ സൃഷ്ടിക്കുന്നുണ്ടു്. സാരം സ്പഷ്ടം.

## സാരംഗം രാഗം.

**തൽകാലേതേനരോഷാദ്വികടതരജടാതാഡിതാൽഭൂമിപൃഷ്ഠാ-**
**ദുത്തിഷ്ഠന്തീകരാളാപദയുഗളഭരാൽ കമ്പയന്തീജഗന്തി**
**ഉന്നമ്രാതാമ്രകേശൈർന്നഭസിഘനഘടാംഘട്ടയന്തീനദന്തീ**
**ഖഡ്ഗം തീവ്രം വഹന്തീസവിധമഥമുനേരേത്യകൃത്യാബഭാഷേ.**

അന്വയം—തൽകാലേ തേന രോഷാൽ വികടതരജടാതാഡിതാൽ ഭൂമിപൃഷ്ഠാൽ ഉത്തിഷ്ഠന്തീ കരാളാ പദയുഗളഭരാൽ ജഗന്തി കമ്പയന്തീ ഉന്നമ്രാതാമ്രകേശൈഃ നഭസി ഘനഘടാം ഘട്ടയന്തീ നദന്തീ തീവ്രം ഖഡ്ഗം വഹന്തീ കൃത്യാ അഥ മുനേഃ സവിധം ഏത്യ ബഭാഷേ.

അർത്ഥം—ആ സമയത്തിൽ അദ്ദേഹത്താൽ (ദുർവ്വാസാവിനാൽ) രോഷം (കോപം) നിമിത്തം വികടതരമായ (വളഞ്ഞു കെട്ടുപിണഞ്ഞിട്ടുള്ള) ജടകൊണ്ടു താഡിതമായ (അടിക്കപ്പെട്ട) ഭൂമിപൃഷ്ഠത്തിൽനിന്നു് (ഭൂമിയുടെ മേൽഭാഗം) ഉത്തിഷ്ഠന്തിയും (പുറപ്പെടുന്നവൾ) കരാളയും (ഭയങ്കരി) പദയുഗളത്തിന്റെ (രണ്ടുകാലടികളുടേയും) ഭരം (ഭാരം) നിമിത്തം (കാലടികൾവെക്കുന്നതിന്റെ ബലമെന്നു താൽപര്യം) ജഗത്തുകളെ (ലോകങ്ങൾ) കമ്പയന്തിയായും (വിറപ്പിക്കുന്നവൾ) ഉന്നമ്രങ്ങളും (ഉയർന്നുനിൽക്കുന്നവ) ആതാമ്രങ്ങളും (ചെമ്പിച്ചവ) ആയ കേശങ്ങൾകൊണ്ടു് (തലമുടികൾ) നഭസ്സിൽ (ആകാശത്തിൽ) ഘനഘടയെ (മേഘപംക്തി) ഘട്ടയന്തിയായും (തട്ടുന്നവൾ) നദന്തിയായും(അലറുന്നവൾ) തീവ്രമായ (തീക്ഷ്ണം) ഖഡ്ഗത്തെ (വാൾ) വഹന്തിയായും (വഹിക്കുന്നവൾ) ഇരിക്കുന്ന കൃത്യ ഉടനെ മുനിയുടെ (ദുർവ്വാസാവിന്റെ) സവിധത്തെ (സമീപം) പ്രാപിച്ചിട്ടു പറഞ്ഞു.

സാരം—ദുർവ്വാസാവുമഹർഷി മേൽവിവരിച്ചപ്രകാരം. പറഞ്ഞതിന്നുശേഷം പിരിച്ചു കെട്ടിവെച്ചിരുന്ന ജടയഴിച്ചു കോപത്തോടുകൂടി ഭൂമിയിൽ ഒര

ടിയടിച്ചു. ഉടനെ ആ സ്ഥലത്തുനിന്നു് ഒരു കൃത്യ പൊങ്ങിപ്പുറപ്പെട്ടു. ആ ഭയങ്കരസ്വരൂപം കാലടികൾ വെക്കുന്നതിൻെറ ബലം നിമിത്തം ഭൂമി കലങ്ങിയിരുന്നതിനാൽ സകലരും പേടിച്ചു വിറച്ചുപോയി. നിവിൻ ചെമ്പിച്ച അതിൻെറതലമുടി മേഘങ്ങളിൽ അടിച്ചിരുന്നു. തീക്ഷ്ണമായ ഒരു വാൾ കയ്യിൽധരിച്ചു് അലറിക്കൊണ്ടുമിരുന്നു. ഈവിധത്തിൽ പെട്ടെന്നു പൊങ്ങിവന്ന ആകൃത്യ ഉടൻതന്നെ മഹർഷിയുടെ സമീപത്തിൽ ചെന്നു താഴെപറയും പ്രകാരം പറകയും ചെയ്തു. സൂരശരാപ്വത്തം.

ചെമ്പടതാളം.

പദം-കിംകരവൈഭഗവൻ മുനീശ്വര! കിങ്കരിഞാനധുനാ.
എങ്കലൊരു കൃപനിനക്കുണ്ടെങ്കിലലംകമലാസനമാഹരാ
[മ്യഹം.

൧. അമരാരണചതുരാബലനികരാരവമുഖരാ-
സ്സമിതിഝടിതിനിശിതഹേതിപാതവി-
പന്നരായിമന്നിൽമുന്നിൽ വീണിടും (കിംകരവൈ)

൨. ഗിരികൾ സുരകരികൾ തരുനിരകൾ വരുമരികൾ
വിരവൊടു കരതലവിരചിതവിനിഹതി
പിഷ്ടരായിനഷ്ടരായിടും ദൃഢം. (കിംകരവൈ)

൩. അതലേ വദവിതലേഫണിബഹുലേബതസുതലേ
അതുലബലപടലവലിതവിലേശയ-
ജാലമപിചതുലയാമിനിഖിലം. (കിംകരവൈ)

൪. സഹസാമമവചസാത്ഭുതയശസാഭുജമഹസാ
അഹിതമിഹ വിഹതമാഹവസീമനി
വിധേഹിയാഹികാഹിതേഹിചിന്താ.
കരധൃതകരവാളേ! രണത്തിനുപോകനീകരാളേ!

അർത്ഥം—ഭഗവൻ! മുനീശ്വര! കിങ്കരിഞാൻ അധുനാകിം കരവൈ. എന്നു യോജന. ഭഗവൻ!=ഭഗവാനേ! മുനിശ്രേഷ്ഠ! കിങ്കരിയായ ഞാൻ ഇപ്പോൾ എന്തുചെയ്യണം. (കരവൈ=ചെയ്യണം. ഉത്തമപുരുഷൻ) അലം= മതി. അഹംകമലാസനം ആഹരാമി=ഞാൻ കമലാസനനെയും(ബ്രഹ്മാവ്) ആഹരിക്കുന്നുണ്ടു് (പിടിച്ചുകൊണ്ടുവന്നുകൊള്ളാം.) (1) ബലനികരാരവമുഖരാഃരണചതുരാഃ അമരാഃ=ബലനികരത്തിൻെറ (സൈന്യസമൂഹം) ആരവം കൊണ്ടു് (ശബ്ദം) മുഖരന്മാരും (വലിയ ഘോഷത്തോടു കൂടിയവർ) രണചതുരന്മാരും (യുദ്ധസമർത്ഥന്മാർ) ആയ അമരന്മാർ (ദേവകൾ) സമിതി= യുദ്ധത്തിൽ. നിശിതഹേതിപാതവിഭിന്നർ=നിശിതമായ (മൂർച്ചയുള്ള) ഹേതി

യുടെ (ആയുധം) പാതംകൊണ്ടു (പതനം) വിഭിന്നർ (ശരീരം പിളൎന്നവർ). ആയുധമേററു ശരീരം പിളൎന്നവരെന്നു താൽപര്യം. (2) ഗിരികഠം=പൎവ്വതങ്ങഠം. സുരകരികഠം=ദേവഗജങ്ങഠം. തരുനിരകഠം=മരക്കൂട്ടങ്ങഠം. അരികഠം=ശത്രുക്കഠം. ഗിരികഠം മുതലായതെല്ലാം ശത്രുക്കളായി വന്നാലും എന്നൎത്ഥം. കരതലവിരചിതവിനിഹതിപിഷ്ടർ=കരതലംകൊണ്ടു (കയ്യിന്റെ പടം) വിരചിതമായ (ചെയ്യപ്പെട്ട) വിനിഹതിയാൽ (പ്രഹരത്താൽ) പിഷ്ടർ (അരഞ്ഞവർ) (3) അതലേ=അതലത്തിൽ. വിതലേ=വിതലത്തിൽ. ഫണിബഹുലേസുതലേ = ഫണികളെക്കൊണ്ടു (സർപ്പങ്ങഠം) ബഹുലമായ (ഇടതിങ്ങിയ) സുതലത്തിൽ. വദ=പറഞ്ഞാലും. അതലത്തിലോ വിതലത്തിലോ സൎപ്പങ്ങഠം തിങ്ങിയ സുതലത്തിലോ എവിടെയാണെന്നു പറഞ്ഞാലും എന്നൎത്ഥം. 'ബത' എന്നതു വാക്യാലങ്കാരം. 'അതുലബലപടലവലിതവിലേശയജാലം അപിനിഖിലം ചതുലയാമി' എന്നു യോജന. അതുലമായ (നിസ്തുല്യം) ബലപടലത്താൽ (സൈന്യസമൂഹം) വലിതന്മാരായ (ചുററപ്പെട്ട) വിലേശയന്മാരുടെ (നാഗത്താന്മാർ) ജാലത്തെ (കൂട്ടം) പോലും നിഖിലവും (മുഴുവനും) തുലങ്ങളാക്കുന്നുണ്ടു (പഞ്ഞിയാക്കിക്കൊള്ളാം; പഞ്ഞിപോലെ പറപ്പിച്ചുകൊള്ളാം.) (4) ഈ ചരണം ദുർവ്വാസാവു പറയുന്ന ഉത്തരമാകുന്നു.—മമവചസാസഹസാഅത്ഭുതയശസാ ഭുജമഹസാ ഇഹഅഹിതം ആഹവസീമനിനിഹതം വിധേഹി; യാഹി; അഹിതേഹികാചിന്താ. ഇങ്ങനെ യോജന. മമ=എന്റെ. വചസാ=വാക്കിനാൽ. സഹസാ = വേഗത്തിൽ. അത്ഭുതയശസാ = അത്ഭുതമായ യശസ്സോടുകൂടിയ. ഭുജമഹസാ=ഭുജത്തിന്റെ (കയ്യിന്റെ) മഹസ്സുകൊണ്ടു (തേജസ്സ്. ബലം) ഇഹ=ഇവിടെയുള്ള. അഹിതം=ശത്രുവിനെ. ആഹവസീമനി=യുദ്ധസമയത്തിൽ നിഹതം=നിഹതനാക്കി (കൊല്ലപ്പെട്ടവൻ) വിധേഹി=ചെയ്താലും. യാഹി = പോയാലും. അഹിതേഹി=ശത്രുവിൽ ആകട്ടെ. കാചിന്താ=എന്തുചിന്തയാകുന്നു? ശത്രുവിനെപ്പററി എന്തിനാലോചിക്കുന്നു; വേഗം കൊല്ലുകഎന്നു താൽപര്യം. കരധൃതകരവാളേ!=കരത്തിൽ ധൃതമായ (ധരിച്ച) കരവാളത്തോടു (വാഠം) കൂടിയവളേ! കരാളേ!=ഭയങ്കരസ്വരൂപിണി. 'കരധൃത' എന്നു മുതൽക്കുള്ള ഭാഗം ഈ ചരണത്തിന്റെ പല്ലവിയാകുന്നു. സാരം സ്പഷ്ടം.

കാമോദരിരാഗം.

ശ്ലോ— ഉദഗ്രത്തകണിതകപാലമാലഭാരി-
ഗ്രീവാഗ്രാകുചഗിരിശൃംഗഭഗ്നമേഘാ
സാടോപംവികടഗഭീരഗത്തനേത്രാ
ചാട്ടുക്ത്യാക്ഷിതിപതിമേവമാചചക്ഷേ.

അന്വയം—ഉദഗ്രത്തകണിതകപാലമാലഭാരിഗ്രീവാഗ്രാ കുചഗിരിശൃംഗഭഗ്നമേഘാ വികടഗഭീരഗത്തനേത്രാ (സാ) ക്ഷിതിപതിം സാടോപം ചാട്ടുക്ത്യാ ഏവം ആചചക്ഷേ.

അൎത്ഥം—ഉദഗ്രത്തമായ (വിഷമമായ; കേഠപ്പാൻ കൊള്ളരുതാത്ത) കണിതത്തോടു (കിലുക്കം) കൂടിയ കപാലമാലയെ (തലയോടുകഠം കൊണ്ടുള്ള

മാല) ഭരിച്ചിരിക്കുന്ന ഗ്രീവാഗ്രത്തോടു (കഴുത്തിന്റെ മുൻഭാഗം) കൂടിയവരും കുചങ്ങളാകുന്ന(സ്തനങ്ങൾ) ഗിരിശൃംഗങ്ങൾകൊണ്ടു്,(പർവതക്കൊടുമുടികൾ) ഭഗ്നമായ (പിളക്കപ്പെട്ട) മേഘത്തോടുകൂടിയവരും വികടവും (വളഞ്ഞതു്) ഗഭീരവും (ആഴമുള്ളതു്) ആയ ഗർത്തം (മട, കുണ്ടു്) പോലെയിരിക്കുന്ന നേത്രങ്ങളോടു കൂടിയവരുമായ അവർ ക്ഷിതിപതിയോടു (രാജാവു്) ആടോപത്തോടു (ഗർവ്വു കൊണ്ടുള്ള തള്ളൽ) കൂടി ചാടൂക്തിയായി (മിടുക്കു കാണിക്കുന്ന വാക്കിന്റെ നിലയിൽ) ഇപ്രകാരം പറഞ്ഞു. സാരം സ്പഷ്ടം. പ്രഹർഷിണീവൃത്തം.

അടന്ത താളം.

പദം— അത്രിമഹാമുനിവരപുത്രതാപസകൃത-<br>
കൃത്യയോടുകൂടുമോവികത്ഥനംവൃഥാ<br>
൧. ക്രൂരരാകുംവിബുധവിപക്ഷന്മാരുടെഗള-<br>
വക്ഷോവിക്ഷോദനകർമ്മദക്ഷൈഷ ഞാൻ.<br>
൨. ശാതധാരമാകുംഹേതിപാതംകൊണ്ടുനീയുധി<br>
പ്രേതനാഥൻതനിക്കിന്നതിഥിയായിടും.<br>
൩. ചണ്ഡമാകുമട്ടഹാസംചെയ്കിലിന്നുഞാൻജഗ-<br>
ദണ്ഡകടാഹങ്ങൾ നാദഖണ്ഡിതങ്ങളാം.

അർത്ഥം—അത്രിമഹാമുനിവരന്റെ പുത്രനാൽ കൃതയായ (നിർമ്മിക്കപ്പെട്ട) കൃത്യയോടു് വികത്ഥനം (അഹംഭാവം) കൂടുമോ (ഫലിക്കുമോ). വൃഥാ (അതു വ്യർത്ഥം തന്നെ). (1) ക്രൂരർ = ക്രൂരന്മാർ. വിബുധവിപക്ഷന്മാർ = വിബുധന്മാരുടെ (വിദ്വാന്മാർ. അറിവുള്ള മഹർഷിമാർ) വിപക്ഷന്മാർ (ശത്രുക്കൾ) ഗളവക്ഷോവിക്ഷോദനകർമ്മദക്ഷാ = ഗളത്തിന്റെയും (കഴുത്തു്) വക്ഷസ്സിന്റെയും (മാറു്) വിക്ഷോദനകർമ്മത്തിൽ (പൊടിയാക്കുന്നതിൽ. ഗളവും വക്ഷസ്സും പൊടിക്കുന്നതിൽ എന്നു ചുരുക്കം) ദക്ഷ (സമർത്ഥ) യായവൾ. ഏഷാ ഞാൻ = ഈ ഞാൻ. (2) ശാതധാരം = ശാതമായ (കൃശമായ) ധാരയോടു (വായ്ത്തല) കൂടിയതു്. (നല്ലമൂർച്ചയുള്ളതു് എന്നു സാരം) ഹേതിപാതം = ഹേതിയുടെ (ആയുധം) പാതം (വീഴ്ച. ആയുധം പതിപ്പിക്കൽ എന്നർത്ഥം) യുധി = യുദ്ധത്തിൽ. പ്രേതനാഥൻ = അന്തകൻ (3) ചണ്ഡം = ക്രൂരം. ജഗദണ്ഡകടാഹങ്ങൾ = ജഗത്തുകളാകുന്ന അണ്ഡകടാഹങ്ങൾ (ബ്രഹ്മാണ്ഡങ്ങളെന്നർത്ഥം). എല്ലാ ലോകങ്ങളും അണ്ഡാകൃതിയിലുള്ള ഗോളങ്ങളാണെന്നാണു് വെച്ചിട്ടുള്ളതു്. കടാഹം എന്നാൽ മിഴാവു്. അണ്ഡം = മുട്ട. കടാഹം പോലെയുള്ള അണ്ഡം അണ്ഡകടാഹം. നാദഖണ്ഡിതങ്ങൾ = നാദത്താൽ (മുഴക്കം) ഖണ്ഡിതങ്ങൾ (പിളക്കപ്പെട്ടവ). സാരം സ്പഷ്ടം.

ഘണ്ടാരം രാഗം.

ശ്ലോ—സംഗ്രാമോദ്ഭടദൈത്യപുംഗവചമൂകൃച്ഛ്രിദാലമ്പടം<br>
ചക്രം ചക്രകുടുംബബാന്ധവഘനജ്യോതിശ്ഛടാഡാമരം

സന്ദിഷ്ടം നൃപരക്ഷണായ ഹരിണാ ദുൎവ്വാസസാ നിൎമ്മിതാം
നിൎമ്മാന്തീം ജഗദട്ടഹാസമുഖരം ബാധാം ബബാധേതരാം.

അന്വയം—സംഗ്രാമോദ്ഭടദൈത്യപുംഗവചമൂചക്രച്ഛിദാലമ്പടം ചക്രകുടുംബബാന്ധവഘനജ്യോതിച്ഛടാഡാമരം നൃപരക്ഷണായ ഹരിണാ സന്ദിഷ്ടം ചക്രം ദുൎവാസസാ നിൎമ്മിതാം ജഗൽ അട്ടഹാസമുഖരം നിൎമ്മാന്തീം ബാധാം ബബാധേതരാം.

അൎത്ഥം—സംഗ്രാമത്തിൽ (യുദ്ധം) ഉദ്ഭടന്മാരായ (അതിബലവാന്മാർ) ദൈത്യപുംഗവന്മാരുടെ (അസുരശ്രേഷ്ഠന്മാർ) ചമൂചക്രത്തിന്റെ (സേനാസമൂഹം) ഛിദയിൽ (ഛേദനം) ലമ്പടവും (സാമൎത്ഥ്യമുള്ളതു) ചക്രകുടുംബങ്ങളുടെ (ചക്രവാകദമ്പതിമാർ) ബാന്ധവന്റെ (ബന്ധു; സൂൎയ്യനെന്നൎത്ഥം) ഘനമായ (കട്ടിയുള്ള) ജ്യോതിച്ഛടയുടെ (തേജസ്സമൂഹം) ഡാമരവും (പൂൎണ്ണാവസ്ഥയുള്ളതു്) നൃപരക്ഷണത്തിനായി ഹരിയാൽ (വിഷ്ണു) സന്ദിഷ്ടവും (കല്പിച്ചയക്കപ്പെട്ടതു്) ആയ ചക്രം (സുദൎശനചക്രം) ദുൎവാസാവിനാൽ നിൎമ്മിതയും ജഗത്തിനെ (ലോകം) അട്ടഹാസംകൊണ്ടു മുഖരമാക്കി (ഘോഷത്തോടുകൂടിയതു്) നിൎമ്മാന്തിയും (തീക്ഷ്ണവാം) ആയ ബാധയെ (കൃത്യയെ എന്നൎത്ഥം) ഏററവും ബാധിച്ചു (ഉപദ്രവിച്ചു).

സാരം—മേൽപ്രകാരം ആ കൃത്യാമൂൎത്തി രാജാവിന്റെ നേരെ വീരവാദം പറഞ്ഞു് ഉപദ്രവിപ്പാനായിച്ചെന്നു. വിഷ്ണുഭക്തനായ രാജാവു് അതു്കണ്ടു നിന്ന നില്പിൽ നിന്നു് ഒരടിപോലും അനങ്ങിയില്ല. വിഷ്ണുഭഗവാൻ രാജാവിനെ രക്ഷിപ്പാനായി കല്പിച്ചയച്ചിട്ടുള്ളതും സൂൎയ്യനെപ്പോലെ പ്രകാശമാനവും അനേകം അസുരപ്പടകളെ അരിഞ്ഞരിഞ്ഞു് അറുത്തിട്ടുള്ളതുമായ സുദൎശനചക്രം ഉടൻതന്നെ പ്രത്യക്ഷമായിട്ടു ദുൎവാസാവു നിൎമ്മിച്ചവളും ലോകം മുഴുവനും അലൎച്ചകൊണ്ടു കുലുക്കുന്നവളുമായ കൃത്യാമൂൎത്തിയെ ഉപദ്രവിക്കാൻ പാഞ്ഞെടുത്തു. ശാൎദ്ദൂലവിക്രീഡിതം വൃത്തം.

## അടന്തതാളം.

പദം-ആരഹോ ഹരിദാസവിപ്രിയമാചരിപ്പതിന്നിഹ
ഘോരവീൎയ്യമദേനമാമവിചാൎയ്യഝടിതിയടുത്തതും.
൧. പ്രളയദിനകരനികരരുചിഭരഭാസുരാരഹുതാശനേ
വിലയമവനപയാതിലോലപലാശകുലമതുപോലെ.
൨, പുണ്ഡരീകദളാക്ഷനുടെഭുജദണ്ഡമണ്ഡിതമായുധം
ചണ്ഡവിമതശിരോധിഷണ്ഡകദുൎണ്ണശോണിതരൂഷിതം
൩, ഖണ്ഡപരശുവിധാതൃമുഖസുരമണ്ഡലനനിഷേവിതം
ഖണ്ഡയതിതവകണ്ഠമിഹവിസകാണ്ഡഖണ്ഡമതന്നറികീ.

ഈ പദം സുദർശനചക്രത്തിന്റെ പോരിനുവിളിയാണു്.

അർത്ഥം—ഹരിദാസവിപ്രിയം=ഹരിദാസന്നു് (വിഷ്ണുഭക്തന്നു്) വിപ്രിയം (അനിഷ്ടം; വിരോധം). ഘോരവീര്യമദേന=ഘോരമായ (വലിയ) വീര്യമദത്തോടേ (വീര്യംകൊണ്ടുള്ള ഗർവ്വു്). മാം=എന്നെ. അവിചാര്യ=വിചാരിക്കാതെ (ഓർക്കാതെ). ഹരിദാസവിപ്രിയം ആചരിപ്പതിന്നു് ഇഹമാം അവിചാര്യഘോരവീര്യമദേനഝടിതി അടുത്തതും ആർ അഹോ എന്നുയോജന. (1) പ്രളയദിനകരനികരരുചിഭരഭാസുരാരഹുതാശനേ=പ്രളയത്തിലെ (പ്രളയകാലത്തുള്ള) ദിനകരനികരത്തിന്റെ (സൂര്യസമൂഹം) രുചിയെ (തേജസ്സു്) ഭരിക്കുന്നതും (വഹിക്കുന്നതു്) ഭാസുരവും (ജ്വലിക്കുന്നതു്) ആയ ആരം (ചക്രാഗ്രം) ആകുന്ന ഹുതാശനനിൽ (അഗ്നിയിൽ). വിലയം=നാശം. ഉപയാതി=ഉടൻ പ്രാപിക്കും. ലോലപലാശകുലം=ലോലമായ (ഇളകിക്കൊണ്ടിരിക്കുന്ന) പലാശകുലം=ഇലകളുടെ കൂട്ടം; ഉണങ്ങിയ ഇലകളെന്നു ചുരുക്കം. (2) പുണ്ഡരീകദളാക്ഷൻ = പുണ്ഡരീകദളങ്ങൾ (താമരയിതൾ) പോലെയുള്ള അക്ഷികൾ (കണ്ണുകൾ) ഉള്ളവൻ (വിഷ്ണു എന്നർത്ഥം.) ഭുജദണ്ഡമണ്ഡിതം=ഭുജദണ്ഡത്താൽ (ബലമുള്ള ബാഹുവിനാൽ) മണ്ഡിതം (അലംകൃതം). ചണ്ഡവിമതശിരോധിഷണ്ഡകദുഷ്ണശോണിതരൂഷിതം=ചണ്ഡന്മാരായ (ക്രൂരന്മാർ) വിമതന്മാരുടെ (ശത്രുക്കൾ) ശിരോധിഷണ്ഡങ്ങളിലെ (കഴുത്തുകളുടെ കൂട്ടം) കദുഷ്ണമായ (അല്പം ചൂടുള്ള) ശോണിതംകൊണ്ടു് (ചോര) രൂഷിതം (പുരണ്ടു നിറമാററം വന്നിട്ടുള്ളതു്). (3) ഖണ്ഡപരശുവിധാതൃമുഖസുരമണ്ഡലേന=ഖണ്ഡപരശു (ശിവൻ), വിധാതാവു് (ബ്രഹ്മാവു്), മുതലായ സുരമണ്ഡലത്താൽ (ദേവസമൂഹം) നിഷേവിതം (സേവിക്കപ്പെട്ടതു്). ഖണ്ഡയതി=ഉടനെ മുറിക്കും. തവ=നിന്റെ. വിസകാണ്ഡഖണ്ഡം=താമരത്തണ്ടു മുറിക്കുന്ന വിധം. ശേഷം സ്പഷ്ടം.

### ആഹരിരാഗം.

ശ്ലോ—രണേദാരുണേതാം കൃതാന്തസ്യഗേഹം
പ്രണീയാനുയാതം ഭയാൽ കമ്പിതാംഗഃ
സമുദ്വീക്ഷ്യ ചക്രം നിജക്ഷേമകാംക്ഷീ
ജവാദ് ബ്രഹ്മലോകം ജഗാഹേമുനീന്ദ്രഃ.

അന്വയം—ദാരുണേ രണേ താം കൃതാന്തസ്യ ഗേഹം പ്രണീയ അനുയാതം ചക്രം സമുദ്വീക്ഷ്യ ഭയാൽകമ്പിതാംഗഃ മുനീന്ദ്രഃ നിജക്ഷേമകാംക്ഷീ ജവാൽ ബ്രഹ്മലോകം ജഗാഹേ.

അർത്ഥം—ദാരുണമായ (ഭയങ്കരം) രണത്തിൽ (യുദ്ധം) അവളെ (കൃത്യയെ) കൃതാന്തന്റെ (കാലൻ) ഗേഹത്തെ പ്രാപിപ്പിച്ചിട്ടു് (കൊന്നിട്ടു് എന്നു ചുരുക്കം) അനുയാതമായിരിക്കുന്ന (പിന്നാലെവരുന്ന) ചക്രത്തെ കണ്ടിട്ടു്, ഭ

യത്താൽ ഉൽകമ്പിതമായ (വിറയ്ക്കുന്ന) അംഗത്തോടുകൂടിയവനായ മുനീന്ദ്രൻ (ദുർവ്വാസാവ്) നിജക്ഷേമത്തെ കാംക്ഷിക്കുന്നവനായിട്ട് വേഗത്തിൽ ബ്രഹ്മലോകത്തെ പ്രാപിച്ചു.

സാരം—സുദർശനചക്രം മേൽപ്രകാരം പറഞ്ഞു കൃത്യയോടു യുദ്ധം ചെയ്കയും കഠോരമായ ആ യുദ്ധത്തിൽ കൃത്യയെ കൊല്ലുകയും ചെയ്തു. പിന്നെ ദുർവ്വാസാവിനെ സംഹരിപ്പാനായി അദ്ദേഹത്തിന്റെ നേരെച്ചെന്നു. മഹർഷി അതുകണ്ടു പേടിച്ചു വിറച്ച് ഓടിത്തുടങ്ങി. ഒരിടത്തും ഒരു നിമിഷംപോലും നിൽപ്പാൻ ഇടകൊടുക്കാതെ ചക്രവും പിന്നാലെ പാഞ്ഞെടുത്തു. ഒടുവിൽ ഒരുവിധത്തിലും നിവൃത്തിയില്ലെന്നു കണ്ടു മഹർഷി തന്റെ രക്ഷക്കു വേണ്ടി ബ്രഹ്മാവിനെത്തന്നെ ആശ്രയിപ്പാനായി ബ്രഹ്മലോകത്തിൽ ചെന്നു. ഭുജംഗപ്രയാതം വൃത്തം.

ചമ്പതാളം.

പദം—ലോകേശ! പാലയ! കൃപാലയ! വിഭോ!
പാകാരിമുഖവിനത! പാദപതിതം മാം.
൧. ഔർവ്വാഗ്നിസദൃശാരിദുർവ്വാരതേജസാ
ദുർവ്വാസസം സപദി ദൂയമാനം വിധേ!

ഈ പദം ദുർവ്വാസാവു ബ്രഹ്മാവിനോടു സങ്കടം പറയുന്നതാണ്.

അന്വയം—ലോകേശ! കൃപാലയ! വിഭോ! പാകാരിമുഖവിനത! വിധേ! ഔർവ്വാഗ്നിസദൃശാരിദുർവ്വാരതേജസാ ദൂയമാനം പാദപതിതം ദുർവ്വാസസം മാം സപദി പാലയ!.

അർത്ഥം—ലോകനാഥ! കൃപയ്ക്കിരിപ്പിടമായവനേ! പ്രഭോ! പാകാരി(ഇന്ദ്രൻ) മുതലായവരാൽപോലും വിനതനായവനേ! (സ്തുതിക്കപ്പെട്ടവൻ) ദൈവമേ! ഔർവ്വാഗ്നിയോടു സദൃശമായ അരിയുടെ (സുദർശനചക്രം) ദുർവ്വാരമായ (തടുപ്പാൻ കഴിയാത്ത) തേജസ്സിനാൽ ദൂയമാനനും (പരിതപിപ്പിക്കപ്പെടുന്നവൻ) പാദങ്ങളിൽ പതിതനും (കാൽക്കൽ വീണവൻ) ആയ ദുർവ്വാസാവാകുന്ന എന്നെ വേഗത്തിൽ രക്ഷിക്കണേ! (പാലയ = പാലിക്കണേ! മദ്ധ്യമപുരുഷൻ). സാരം സ്പഷ്ടം.

കാമോദരിരാഗം ചമ്പതാളം.

പദം—നാരായണം ഭജ മുനീന്ദ്ര! ശരണം
ശരണാഗതാർത്ത ജനഭരണനിപുണം.
൧. ചാരുചില്ലീലതാചാലനം കൊണ്ടഖില-
പാലനാദിചെയ്യുന്നപരമകല്യാണം.
൨. പരമപൂരുഷനുടെപാണിധൃതമസ്ത്രമിതു
പരിചിനൊടടങ്ങുവാൻപരമകല്യാണം.

ഇതു് ബ്രഹ്മാവിൻെറ ഉത്തരം.

അൎത്ഥം—ഹേ മുനീന്ദ്ര! (ഋഷിശ്രേഷ്ഠ!) ശരണാഗതന്മാരായ (ശരണം പ്രാപിച്ച) ആൎത്തജനങ്ങളുടെ (ദുഃഖിതന്മാരായ ജനങ്ങൾ) ഭരണത്തിൽ നിപുണനും ചാരുവായ (മനോഹരമായ) ചില്ലീലതയുടെ (പുരികക്കൊടിയുടെ) ചാലനം (ഇളക്കം) കൊണ്ടു അഖിലത്തിൻെറയും പാലനം മുതലായതു ചെയ്യുന്ന പരമമംഗളരൂപനും ആയ നാരായണനെ ശരണമായി ഭജിക്കുക (പ്രാപിക്കുക). പരമപുരുഷൻ = പ്രധാനപുരുഷൻ (വിഷ്ണു) പാണിധൃതം = പാണിയാൽ (കരത്താൽ) ധരിക്കപ്പെട്ടതു്. പരം = മറ്റൊന്നു്. അകല്യാണ = ശുഭമല്ലാത്തതാകുന്നു. ഈ സുദൎശനചക്രം അടങ്ങാൻ മറ്റൊരു വിധത്തിലും വഴിയില്ല എന്നൎത്ഥം.

ശ്ലോ—ദധതംകളായകുസുമോപമംഗളം
നിജവാമഭാഗധൃതസൎവ്വമംഗളം
ശരണംജഗാമജഗതാംശിവങ്കരം
ശശിഖണ്ഡമൌലിമൃഷിരേഷശങ്കരം.

അന്വയം—ഏഷഃ ഋഷിഃ കളായകുസുമോപമം ഗളം ദധതം നിജവാമഭാഗധൃതസൎവ്വമംഗളം ജഗതാം ശിവങ്കരം ശശിഖണ്ഡമൌലിം ശങ്കരം ശരണം ജഗാമ.

അൎത്ഥം—ഈ ഋഷി (ദുൎവ്വാസാവു്) കളായകുസുമത്തോടു (കായാവിൻപൂവു്) തുല്യമായ ഗളത്തെ (കഴുത്തു്) ദധനും (ധരിക്കുന്നവൻ) തൻെറ വാമഭാഗത്തിൽ (ഇടത്തുഭാഗം) ധൃതയായ (ധരിച്ച) സൎവ്വമംഗളയോടു (പാൎവ്വതീദേവി) കൂടിയവനും ജഗത്തുകൾക്കു ശിവങ്കരനും (നന്മ ചെയ്യുന്നവൻ) ശശിഖണ്ഡം (ചന്ദ്രക്കല) മൌലിയിൽ (ശിരസ്സു്) ഉള്ളവനുമായ ശങ്കരനെ (ശിവൻ) ശരണം പ്രാപിച്ചു.

സാരം—ബ്രഹ്മാവു മേൽപ്രകാരം പറഞ്ഞപ്പോൾ അവിടെ ഗതിയില്ലെന്നു കണ്ടു ദുൎവ്വാസാവു പിന്നെയും ഓടി കൈലാസത്തിൽ ചെന്നു നീലകണ്ഠനും പാൎവ്വതീകാന്തനും ലോകാനുഗ്രാഹകനും ചന്ദ്രചൂഡനുമായ ശിവനെ ശരണം പ്രാപിച്ചു. ശേഷം സ്പഷ്ടം. യമകം ശബ്ദാലങ്കാരം, ഉപമ അൎത്ഥാലങ്കാരം. മഞ്ജുഭാഷിണിവൃത്തം.

ചമ്പതാളം.

പദം—പാഹിശംഭോ! മയി ദേഹിശംഭോ!
ദേഹികൾക്കു നീയല്ലോ ദൈവമാകുന്നു.
൧. ദുൎവ്വാരസുദൎശനഭയമാനമാനസം
ദുൎവ്വാസസം പാഹി പാൎവ്വതീനാഥ!

ദുർവ്വാസാവു ശിവനോടു സങ്കടം പറയുന്നതാണ് ഈ പദം.

അർത്ഥം—ശംഭോ! പാഹി. ഭോ! മയിശം ദേഹി എന്നു യോജന. ഹേ പരമേശ്വര! രക്ഷിക്കണേ! പ്രഭോ എന്നിൽ ശത്തെ (ക്ഷേമം) ദാനം ചെയ്യണേ!. ദേഹികൾ=ശരീരികൾ. ദുർവ്വാരസുദർശനഭയമാനമാനസം=ദുർവ്വാരമായ (തടുപ്പാൻ കഴിയാത്ത) സുദർശനത്താൽ ഭയമാനമായ (പരിതപിക്കുന്ന) മാനസത്തോടു (മനസ്സ്) കൂടിയവനായ. ദുർവ്വാസസം=ദുർവ്വാസാവിനെ. പാഹി=രക്ഷിക്കണേ! ശേഷം സ്പഷ്ടം.

ശങ്കരാഭരണം രാഗം. ചെമ്പടതാളം.

പദം—സത്യരൂപിതൻമായാശക്തികളറിവാൻ
സിദ്ധന്മാർവയമപിമുഗ്ദ്ധന്മാരല്ലോ
കഞ്ജനാഭം കലയാഞ്ജനാഭം
അഞ്ജസാഭവഭയഭഞ്ജനചതുരം.
൧. വിഷ്ണുകരതലരോചിഷ്ണുവാമായുധം
വിഷ്ണുഭക്തവൈരസഹിഷ്ണുവല്ലറിക. (കഞ്ജനാഭം)
൨. ചെന്താർമാനിനിതന്റെ കാന്തനല്ലാതെ
സന്താപമകറ്റുവാൻ ബന്ധുവാരിഹതേ (കഞ്ജനാഭം)
൩. കേവലാനന്ദരൂപി കേശവൻനിജപദ-
സേവകജനത്തിനിന്നവമധീനൻ. (കഞ്ജനാഭം)

ഈ പദം ശിവന്റെ ഉത്തരം.

അർത്ഥം—സത്യരൂപി=സത്യസ്വരൂപൻ. മായാശക്തികൾ=മായയുടെ ശക്തികൾ. സിദ്ധന്മാർ=യോഗസിദ്ധിയുള്ളവർ (ത്രികാലജ്ഞന്മാർ). വയം അപി=ഞങ്ങളുംകൂടി മുഗ്ദ്ധന്മാർ=മൂഢന്മാർ. 'അഞ്ജനാഭംഭവഭയഭഞ്ജനചതുരംകഞ്ജനാഭം അഞ്ജസാകലയ' എന്നു യോജന. അഞ്ജനാഭനും (അഞ്ജനത്തിന്റെ ആഭപോലെ ആഭയുള്ളവൻ. ആഭ=ശോഭ. അഞ്ജനവർണ്ണൻ എന്നർത്ഥം) അങ്ങയുടെ ഭയത്തിന്റെ ഭഞ്ജനത്തിൽ (നാശം) ചതുരനും (സമർത്ഥൻ) ആയ കഞ്ജനാഭനെ (പത്മനാഭൻ. വിഷ്ണു) വേഗത്തിൽ ആശ്രയിക്കുക. (കലയ=ധ്യാനിക്ക. ആശ്രയിക്ക). 'ഭവഭയഭഞ്ജനചതുരം' എന്നും പാഠമുണ്ട്. ഭവഭയം=സംസാരഭയം. (1) വിഷ്ണുകരതലരോചിഷ്ണു=വിഷ്ണുവിന്റെ കരതലത്തിൽ (കയ്യിൽ) രോചിഷ്ണു (പ്രകാശിക്കുന്നതു്). വിഷ്ണുഭക്തവൈരസഹിഷ്ണു = വിഷ്ണുഭക്തന്മാരോടുള്ള വൈരത്തെ സഹിച്ചുകൊണ്ടിരിക്കുന്നതു്. (2) ചെന്താർമാനിനി=ലക്ഷ്മീദേവി. തേ = അങ്ങയ്ക്കു്. (3) കേവലാനന്ദരൂപി=പരിശുദ്ധമായ ആനന്ദംതന്നെ സ്വരൂപമായിട്ടുള്ളവൻ. നിജപദസേവകജനം=തന്റെ പദത്തെ സേവിക്കുന്ന ജനം. ഏവം=ഈ മാതിരി.

സാരം—സത്യസ്വരൂപനായ വിഷ്ണുവിന്റെ ഓരോ വിധത്തിലുള്ള മായാശക്തികൾ അറിവാൻ ത്രികാലജ്ഞാനമുള്ള എന്നാൽപോലും സാധിക്ക

ന്നതല്ല. അതിനാൽ അങ്ങയുടെ ഭയം തീക്കുന്നതിനു കഴിവുള്ളവനും അജ്ഞാനസമവല്ലഭനമായ ആ പത്മനാഭനെത്തന്നെ ആശ്രയിക്കുക. വിഷ്ണുഭഗവാൻെറ തൃക്കയ്യിൽ തിളങ്ങിക്കൊണ്ടിരിക്കുന്ന ഈ ചക്രം ഭഗവൽഭക്തന്മാരെ ആരെങ്കിലും ഉപദ്രവിക്കുന്നതു കണ്ടു സഹിച്ചുംകൊണ്ടിരിക്കില്ല. ലക്ഷ്മീകാന്തനായ ആ വിഷ്ണുഭഗവാനല്ലാതെ അങ്ങയുടെ ദുഃഖം തീർപ്പാൻ ഒരാളും ബന്ധുവായുണ്ടാകുന്നതുമല്ല. നിത്യാനന്ദസ്വരൂപനായ ആ ഭഗവാൻ തൻെറ ഭക്തന്മാൎക്ക് ഇത്രത്തോളം. എന്നാൽ—ഇപ്പോൾ വിഷ്ണുഭക്തനെ ഉപദ്രവിക്കാൻ പുറപ്പെട്ട അങ്ങയ്ക്കു് അനുഭവമായ വിധത്തിൽ-അധീനനാണെന്നും മനസ്സിലാക്കിക്കൊൾക. ഈ പദത്തിൽ 'കഞ്ജനാഭം' എന്നു തുടങ്ങിയ വരിയിൽ ചേൎത്തതാണ് പല്ലവി.

കാനക്കുറിഞ്ഞിരാഗം.

ശ്ലോ—സോമകോടിസമധാമകഞ്ചുകിലലാമമഞ്ചതലമാസ്ഥിതം
ശ്യാമതാമരസദാമകോമളരമാദൃഗഞ്ചലകലാഞ്ചിതം
കാമദായകമമോഘമേഘകുലകാമനീയകഹരം പരം
സാമജാമയഹരം ഹരിം സ മുനിരാനനാമ വനമാലിനം.

അന്വയം—സോമകോടിസമധാമകഞ്ചുകിലലാമമഞ്ചതലം ആസ്ഥിതം ശ്യാമതാമരസദാമകോമളരമാദൃഗഞ്ചലകലാഞ്ചിതം അമോഘമേഘകുലകാമനീയകഹരം സാമജാമയഹരം കാമദായകം വനമാലിനം പരം ഹരിം സഃ മുനിഃ ആനനാമ.

അൎത്ഥം—സോമന്മാരുടെ (ചന്ദ്രന്മാർ) കോടിയോടു (സമൂഹം) സമമായ ധാമത്തോടു (തേജസ്സ്) കൂടിയ കഞ്ചുകിലലാമനാകുന്ന (സൎപ്പശ്രേഷ്ഠൻ. കഞ്ചുകി=സൎപ്പം. ലലാമൻ=പ്രധാനൻ). മഞ്ചതലത്തെ (ശയനതലം) ആസ്ഥിതനും (പ്രാപിച്ചവൻ. മഞ്ചതലത്തിൽ ഇരിക്കുന്നവൻ എന്നൎത്ഥം) ശ്യാമതാമരസം കൊണ്ടുള്ള (കരിംകുവളപ്പൂവ്) ദാമം (മാല)പോലെ കോമളമായ രമാദൃഗഞ്ചലകലകൾകൊണ്ട് (ലക്ഷ്മീദേവിയുടെ കടാക്ഷവീക്ഷണങ്ങൾ; രമാ=ലക്ഷ്മി. ദൃഗഞ്ചലം=കൺമുന. കല=അംശം.) അഞ്ചിതനും (പൂജിതൻ) അമോഘമായ (നിഷ്ഫലമല്ലാത്ത) മേഘകുലത്തിൻെറ കാമനീയകത്തെ (ഭംഗി) ഹരിക്കുന്നവനും സാമജത്തിൻെറ (ഗജം) ആമയത്തെ (പീഡയെ) ഹരിച്ചവനും (തീൎത്തവൻ) കാമദായകനും (അഭീഷ്ടം ദാനം ചെയ്യുന്നവൻ) വനമാലിയും (വനമാലയുള്ളവൻ) പരനും (എല്ലാവരിലുംവെച്ച് പ്രധാനനായവൻ) ആയ ഹരിയെ (വിഷ്ണു) ആ മുനി (ദുൎവ്വാസാവു) നമസ്കരിച്ചു.

സാരം—ശിവൻ മേൽപ്രകാരം പറഞ്ഞതുകേട്ട് അവിടെയും ഗതിയില്ലെന്നു കണ്ടു ദുൎവ്വാസാവു വീണ്ടും ഓടി വൈകുണ്ഠത്തിൽ ചെന്നു. പിന്നെ അനേകം ചന്ദ്രന്മാർ ഒരുമിച്ചു ചേൎന്നതുപോലെ വെളുത്ത തേജസ്സോടുകൂടിയ ആദിശേഷനാകുന്ന ശയനത്തിൽ സ്ഥിതിചെയ്തും ലക്ഷ്മീദേവി വീണ്ടും വീണ്ടും സ്നേഹപുരസ്സരം അയക്കുന്ന കൺമുനത്തെല്ലുകൊണ്ടു കരിംകുവളപ്പൂമാല ചാ

ത്തിയതുപോലെയുള്ള ശോഭയോടുകൂടിയും കരിങ്കാർ കൂട്ടത്തോടു തുല്യമായ നിറത്തോടുകൂടിയും ഇരിക്കുന്നവനും നക്രപീഡിതനായ ഗജേന്ദ്രന്റെ സങ്കടം തീർത്തു രക്ഷിച്ചവനും വനമാല ധരിച്ചവനും സർവ്വവന്ദനീയനും ആയ വിഷ്ണുവിനെ കണ്ടു നമസ്കരിക്കുകയും ചെയ്തു. 'ആജാനുലംബിനിമാലാ സർവ്വർത്തുകുസുമോജ്ജ്വലാ മദ്ധ്യേസ്ഥൂലകദംബാഢ്യാ വനമാലേതി കീർത്തിതാ' എന്നു വനമാലാലക്ഷണം. കാൽമുട്ടുവരെ തൂങ്ങിക്കിടക്കുന്നതും എല്ലാ ഋതുക്കളിലെയും പുഷ്പങ്ങളാലുണ്ടാക്കിയതും നടുവിൽ വലിയ ഒരു കടമ്പിൻപൂവുള്ളതും ആയ മാലയ്ക്ക് 'വനമാല' എന്നു പേർ. എന്നു അതിന്റെ അർത്ഥം. പാദാന്തപ്രാസം ശബ്ദാലങ്കാരം. കുസുമമഞ്ജരീവൃത്തം.

ചെമ്പടതാളം.

പദം — കരുണാനിധേ! പാഹി കമലനാഭ!
ശരണാഗതം സപദി ദാസമേനം.
൧. അറിയാതെ ചെയ്തുള്ളോരപരാധമിന്നു നീ
വിരവിൽസഹിച്ചു മയി വിതര കരുണാം വിഭോ!
൨. നിന്നുടെ തിരുനാമമൊന്നേകദാ ചൊൽകിൽ
ധന്യനാം നാരകനുമെന്നഖിലവിദിതം
൩. നിന്നുടയ പദനളിനനിസ്സൃതജലംകൊണ്ടു
നിർമ്മലനായതും നീലകണ്ഠൻ.

അർത്ഥം—കരുണാനിധേ! കമലനാഭ! ശരണാഗതം ദാസം ഏനം സപദി പാഹി എന്നു യോജന. കരുണാനിധേ! പത്മനാഭ! ശരണംപ്രാപിച്ചവനും ദാസനുമായ ഇവനെ വേഗത്തിൽ രക്ഷിക്കണേ! മയി = എന്നിൽ. കരുണാം = കരുണയെ. വിതര = ദാനംചെയ്യണേ! (മദ്ധ്യമപുരുഷൻ). ഏകദാ = ഒരിക്കൽ. നാരകൻ = മഹാപാപി അഖിലവിദിതം = ഏവരാലുംഅറിയപ്പെട്ടതു്. പദനളിനനിസ്സൃതജലം = പാദപത്മത്തിൽനിന്നു നിസ്സൃതമായ (ഒഴുകിയ) ജലം. നീലകണ്ഠൻ = ശിവൻ. വിഷ്ണുവിന്റെ പെരുവിരൽകൊണ്ടു് ബ്രഹ്മാണ്ഡം പിളർന്നു കാരണജലം പാദങ്ങളിൽക്കൂടി ഒഴുകി ഗംഗയായെന്നും ശിവൻ ആ ഗംഗയെ ശിരസ്സിൽധരിച്ചുവെന്നും ഉള്ള പുരാണകഥ ഓർത്തുകൊൾക. ശേഷം സ്പഷ്ടം.

മദ്ധ്യമാവതിരാഗം ഏകതാളം.

പദം—മാമുനിതിലകമേ! പോക പോക നീ
ഭൂമിപാലസവിധേ.
താമസമെന്നിയെ മമ ദാസനാം
ഭൂമിതിലകനെ കാണ്ക പോയി നീ.

൧. ഭക്തലോകപരാധീനനെന്നെന്നെ
ചിത്തതാരിൽ കരുതുകസമ്പ്രതി
൨. നിത്യവുമെന്നെവിശ്വസിച്ചീടുന്ന
ഭൃത്യന്മാരെവെടിയുന്നതെങ്ങനെ.
൩. സാധുശീലന്മാരോടുള്ളവിരോധങ്ങൾ
ആധിഹേതുവെന്നോർക്കതപോനിധേ!

ഈ പദം വിഷ്ണുവിന്റെ ഉത്തരം.

അർത്ഥം — മാമുനിതിലകമേ! മഹർഷിശ്രേഷ്ഠ! ഭൂമിപാലസവിധേ = ഭൂമിപാലന്റെ (രാജാവിന്റെ അംബരീഷന്റെ) സവിധത്തിൽ (സമീപത്തിൽ) മമ = എന്റെ. ഭൂമിതിലകൻ = രാജാവു്. (1) ഭക്തലോകപരാധീനൻ = ഭക്തജനങ്ങളാൽ പരാധീനൻ (ഭക്തന്മാൎക്കു് അധീനൻ എന്നു സാരം. (സമ്പ്രതി = ഇപ്പോൾ. (2) നിത്യവും = എപ്പോഴും. (3) സാധുശീലർ = സജ്ജനങ്ങൾ. ആധിഹേതു = ദുഃഖകാരണം. തപോനിധി = മഹർഷി. സാരം സ്പഷ്ടം.

മലഹരിരാഗം.

ശ്ലോ — ലോകത്രയൈകഗുരുണാഹരിണാവിസൃഷ്ടഃ
ശോകത്രപാപരവശീകൃതചിത്തവൃത്തിഃ
ചക്രാതുരോമുനിവരശ്ശരണംപ്രപേദേ
ഭൂയോപിഭൂരികരുണാംബുധിമംബരീഷം.

അന്വയം — ലോകത്രയൈകഗുരുണാ ഹരിണാ വിസൃഷ്ടഃ ശോകത്രപാപരവശീകൃതചിത്തവൃത്തിഃ ചക്രാതുരഃ മുനിവരഃ ഭൂയഃ അപി ഭൂരികരുണാംബുധിം അംബരീഷം ശരണം പ്രപേദേ.

അർത്ഥം — ലോകത്രയത്തിനും (മൂന്നുലോകത്തിനും) ഏകഗുരുവായ (മുഖ്യനാഥൻ) ഹരിയാൽ (വിഷ്ണു) വിസൃഷ്ടനും (ഉപേക്ഷിക്കപ്പെട്ടവൻ) ശോകത്താലും (ദുഃഖം) ത്രപയാലും (ലജ്ജ) പരവശീകൃതമായ (പരവശമാക്കപ്പെട്ട) ചിത്തവൃത്തിയോടു് (മനസ്സ) കൂടിയവനും ചക്രത്താൽ ആതുരനും (ഉപദ്രവിക്കപ്പെട്ടവൻ) ആയ മുനിവരൻ (ദുൎവ്വാസാവു്) പിന്നെയും വലിയ കരുണെക്കു് അംബുധിയായ (ഇരിപ്പിടം) അംബരീഷനെ ശരണം പ്രാപിച്ചു.

സാരം — വിഷ്ണുപോലും തന്നാൽ രക്ഷിപ്പാൻ കഴികയില്ലെന്നും അംബരീഷനെത്തന്നെ ആശ്രയിക്കണമെന്നും മറവും പറഞ്ഞു് ഉപേക്ഷിച്ചപ്പോൾ ദുൎവ്വാസാവിനു വലിയ വ്യസനവും താൻ ഉപദ്രവിച്ച അംബരീഷനെത്തന്നെ ആശ്രയിക്കേണ്ടിവന്നതിനാൽ വലിയ ലജ്ജയും ഉണ്ടായി. എങ്കിലും ചക്രത്തിന്റെ ഉപദ്രവംതീരാൻ മറെറാരു ഗതിയും കിട്ടാഞ്ഞതിനാൽ കരുണാനിധിയായ ആ രാജാവിനെത്തന്നെ പിന്നെയും ആശ്രയിക്കുകയും ചെയ്തു.

വസന്തതിലകം വൃത്തം.

ചമ്പതാളം.

പദം — ജയ ജയ മഹാരാജ ദീനബന്ധോ
മയി കുരു കൃപാം വീര മനുവംശരത്നമേ!

ച. ചാപലം കൊണ്ടു ഞാൻ ചെയ്തതു സഹിച്ചു നീ
താപം നിവാരയ കൃപാലയ വിഭോ!
കോപശമനം മഹാപൂരുഷന്മാർക്കു ഭുവി
കേവലമാശ്രയം കൊണ്ടുവരുമല്ലോ.

ദുർവ്വാസാവു് രാജാവിനെ സ്തുതിക്കുന്നതാണു് ഈ പദം.

അർത്ഥം—ദീനബന്ധോ മഹാരാജ! ജയ ജയ = ദീനന്മാർക്കു (സങ്കടപ്പെട്ടവർക്കു) ബന്ധുവായിട്ടുള്ളവനേ! മഹാരാജാവേ! ജയിച്ചാലും ജയിച്ചാലും വീര! മനുവംശശിഖാമണേ! മയി കൃപാം കുരു = വീര! മനുവംശത്തിൽവെച്ചു ശ്രേഷ്ഠനായവനേ! എന്നിൽ കൃപയെ ചെയ്യണേ! ചാപലം = ചാപല്യം (തന്റേടം പോരായ്ക). താപം = ദുഃഖത്തെ. നിവാരയ = മാററിത്തരണേ! കൃപാലയ = കൃപയ്ക്കിരിപ്പിടമായവനേ! ഭുവി = ഭൂമിയിൽ (ലോകത്തിലെന്നു സാരം) ശേഷം സ്പഷ്ടം.

ദേവഗാന്ധാരം രാഗം. ചമ്പതാളം.

പദം — ഉത്തമപൂമാനുടയ ഹസ്തതലമുക്തനാ-
യെത്രയും രണശിരസി വിലസുന്നു നീ
മത്തരിപുഗളഗളിതരക്തരക്താകൃതേ!
പ്രത്യുഷസി സമുദിതവികർത്തനൻപോലെ
ജയ ജയ രഥാംഗവര ദീനബന്ധോ!
ദുഗ്ദ്ധാബ്ധിമദ്ധ്യമതിൽ മുഗ്ദ്ധാഹിവരശയന-
മദ്ധ്യാസിതനായ പത്മനാഭൻ
ബദ്ധാദരമെന്നിൽ പ്രീതനെന്നാകിലി-
ന്നത്രിതനയൻ താപമുക്തനാകും. (ജയ ജയ)

ഈ പദം അംബരീഷൻ സുദർശനത്തെ സ്തുതിക്കുന്നതാണു്.

അർത്ഥം—ഉത്തമപൂമാൻ = പുരുഷോത്തമൻ (വിഷ്ണു). ഹസ്തതലമുക്തൻ = ഹസ്തതലത്താൽ (കരതലം) മുക്തൻ (അയക്കപ്പെട്ടവൻ) രണശിരസി = യുദ്ധമദ്ധ്യത്തിൽ (പോർത്തലയ്ക്കൽ). മത്തരിപുഗളഗളിതരക്തരക്താകൃതേ! = മദിച്ച രിപുക്കളുടെ (ശത്രുക്കളുടെ) ഗളങ്ങളിൽനിന്നു (കഴുത്തുകളിൽ) ഗളിതമായ (ഒലിച്ച) രക്തംകൊണ്ടു രക്തമായ (ചോവന്ന) ആകൃതിയോടുകൂടിയവനേ!. പ്രത്യുഷസി = പ്രഭാതകാലത്തിൽ. സമുദിതവികർത്തനൻ = സമുദിതനായ (ഉദിച്ചി

രിക്കുന്ന) വികൎത്തനൻ (സൂൎയ്യൻ). ഹേ മത്തരിപുഗളഗളിതരക്തരക്താകൃതെ! നീ രണശിരസി ഉത്തമപുമാനുടയഹസ്തതലമുക്തനായ് പ്രത്യൂഷസിസമുദിതവികൎത്തനൻ പോലെ വിലസുന്നു ഇങ്ങനെ യോജിപ്പിക്കുക. ജയ=നീജയിച്ചാലും. രഥാംഗവര!=ശ്രേഷ്ഠമായ ചക്രമേ! ദീനബന്ധോ!=സങ്കടപ്പെട്ടവൎക്കു ബന്ധുവായവനേ!. ദുഗ്ദ്ധാബ്ധിമദ്ധ്യം=പാലാഴിയുടെ നടു. മൃദുലാഹിവരശയനം=മൃദുലമായ (മനോഹരമായ) അഹിവരനാകുന്ന (സൎപ്പശ്രേഷ്ഠൻ. അനന്തൻ) ശയ്യ. അദ്ധ്യാസിതൻ=വസിക്കുന്നവൻ. അനന്തശയനത്തിൽ വസിക്കുന്നവൻ എന്നൎത്ഥം. ബഹ്വാദരം = ആദരവോടുകൂടി. പ്രീതൻ=സന്തുഷ്ടൻ. അത്രിതനയൻ=അത്രിയുടെ പുത്രൻ- (ദുൎവ്വാസാവു്) താപമുക്തൻ=താപത്താൽ (ദുഃഖം) മുക്തൻ (ഉപേക്ഷിക്കപ്പെട്ടവൻ) ദുഃഖം തീൎന്നവൻ എന്നൎത്ഥം. ശിഷ്ടം സ്പഷ്ടം. ഈ പദത്തിൽ 'ജയജയ' എന്നുള്ള വരിയിൽ ചേൎത്താണു് പല്ലവി.

പൊറനിരരാഗം, ചമ്പതാളം.

പദം—കേശവൻതന്നുടെദാസജനവൈഭവം
ആശയേപാൎക്കിലോഅത്ഭുതമഹോ.
ക്ലേശദന്മാരിലുംകുശലമവർചിന്തിച്ചു
കേവലംവാഴുന്നുപൂൎണ്ണമോദം.
ജയജയമഹാരാജദീനബന്ധോ!
തൃപ്തനായേഷഞാൻപാൎത്ഥിവഭവാനിനി
ഭുക്തിചെയ്തീടുകപുണ്യകീൎത്തെ!
സത്തമഭവാനോടുസക്തിയുണ്ടാകയാൽ
ശുദ്ധമായ്‌വന്നുമമചിത്തമധുനാ. (ജയജയ)

സുദൎശനത്തിൻെറ ബാധ തീൎന്നതിനുശേഷം ദുൎവ്വാസാവു രാജാവിനോടു പറയുന്നതാണു് ഈ പദം.

അൎത്ഥം—കേശവൻ=വിഷ്ണു. ദാസജനവൈഭവം=ഭക്തന്മാരായ ജനങ്ങളുടെ മാഹാത്മ്യം. ആശയേ=മനസ്സിൽ. ക്ലേശദന്മാർ=ക്ലേശത്തെ (ഉപദ്രവം) ദാനം ചെയ്യുന്നവർ. ഉപദ്രവിക്കുന്നവർ എന്നൎത്ഥം. കുശലം=ക്ഷേമം. പൂൎണ്ണമോദം=വലിയ സന്തോഷത്തോടെ. തൃപ്തൻ= സന്തുഷ്ടൻ. ഉപദ്രവം തീൎന്നു ആശ്വസിച്ചവൻ എന്നു സാരം. ഏഷഃ ഞാൻ=ഈ ഞാൻ. ഭുക്തി=ഭക്ഷണം. പുണ്യകീൎത്തെ!=പരിശുദ്ധമായ യശസ്സോടു കൂടിയവനേ! സത്തമ!=സജ്ജനശ്രേഷ്ഠ! സക്തി=സംസൎഗ്ഗം. മമ=എൻെറ. ചിത്തം=മനസ്സു്. അധുനാ=ഇപ്പോൾ. ഈ പദത്തിലും 'ജയജയ' എന്ന വരിയിൽ ചേൎത്താണു് പല്ലവി. അതിൻെറ അൎത്ഥം മുമ്പു വിവരിച്ചിട്ടുണ്ടു്.

ശുഭം